(ആലോചിച്ച്) * പൊരുതുന്നവരെക്കാളും
പൊരുതുംകാലന്നുപോലുമൊരുകാലൻ!
തെരുതെരെയുധികല്ലെറിവാൻ
വിരുതൻബാലീജയിപ്പതാരവനെ ? ॥ (൭൫)

സീതാ—ആ ദേശാന്തരത്തിൽ ഭാഗ്യത്താൽ ആര്യപുത്രന്ന പ്രബലനായ ബന്ധുവിനെ ലഭിച്ചു എന്ന തോന്നുന്നു.

§ രാമൻ—ഇതാ ഇവൻ എൻെറ സമീപത്തിൽ വരുന്നു.

§ (അനന്തരം മന്ത്രികളോടുകൂടി സുഗ്രീവൻ പ്രവേശിക്കുന്നു.)

§ സുഗ്രീവൻ—(ആശ്ചര്യത്തോടുകൂടി)

* എവരേബാലിയയച്ചി-
ട്ടിവിടെവരുന്നെന്നുനാംഭയപ്പെട്ടു;
അവരെത്തന്നെഹനുമാൻ
ജവമെൻപ്രിയരാക്കയോൻവരുത്തുന്നു॥ (൭൬)

§ ഹനുമാൻ—ദേവ! സുഗ്രീവൻ നമസ്കരിക്കുന്നു.

§ രാമൻ—സ്നേഹിതന്ന കുശലമല്ലെ?
(എന്ന ആലിംഗനം ചെയ്യുന്നു)

§ സുഗ്രീവൻ—ദേവ! ഇതിനേക്കാൾ ഇനിക്കെന്താണ കുശലമുണ്ടാകേണ്ടത, എന്തെന്നാൽ അങ്ങുന്ന സ്നേഹിത! എന്നു വിളിക്കുന്നതിന്നു ഞാൻ പാത്രമായെല്ലൊ.

§ രാമൻ—സ്നേഹിത! വിശ്രവസ്സിൻെറ പുത്രനായ രാവണനേയും അവൻ വസിക്കുന്ന പുരിയേയും താനറിയുമൊ?

(രാവണൻ സുഗ്രീവനെന്തുപറയുമെന്നു ശ്രദ്ധയോടുകൂടി കേൾക്കുന്നു)

§ സുഗ്രീവൻ—ദേവ! ഞാനൊന്നുമറികയില്ല.

മഹാപാൎശ്വൻ—തിരുമനസ്സിലെ വാസസ്ഥലത്തെ സുഗ്രീവനുംകൂടി അറികയില്ലെ?

രാവണൻ— (ചിരിച്ച എന്നാൽ അമാത്യൻ കേൾക്ക.

*മുന്നംഞാൻപഞ്ചവത്സ്യാംക്ഷിതിമകളെഹരിച്ചിങ്ങുവൃക്കാവിലാക്കി-
ട്ടന്നെൻവാസംമഹേന്ദ്രംവരെവനമതിലുള്ളോർമറക്കേണമെല്ലാം।
എന്നാരാധിച്ചപോലെപ്പുരരിപുവരമേകീടിനാൻതന്നിമിത്തം
തന്നേദേവേന്ദ്രപുത്രാനുജനവനറിവുണ്ടെങ്കിലുംമാമെറന്നു॥ (൭൭)

സീതാ—അനലേ! വാനരനാഥനായ ഇവനും ലങ്കേശ്വരൻെറ വൎത്തമാനത്തെ അറിയുന്നില്ല അറിഞ്ഞാൽ എന്നെ അശോകവനത്തിൽ രാക്ഷസികളാൽ തടുത്തുവെക്കപ്പെട്ടിരിക്കുന്നതായിട്ട ആൎയ്യപുത്രനോട ആരാണ പിന്നെ പറവാനുള്ളത?

അനലാ—തോഴി! ഇനിയും നീയെന്തിനിങ്ങിനെ വ്യസനിക്ക

ന്നു? സുഗ്രീവൻെറ ഭടന്മാരിൽ ആരെങ്കിലും ഇവിടെവന്ന നിന്നെ ക്കണ്ടിട്ട അദ്ദേഹത്തിനോട വൎത്തമാനത്തെ അറിയിക്കില്ലെ?

§ സുഗ്രീവൻ—എന്നാൽ ആകാശത്തിൽക്കൂടി ഒരു രാക്ഷസ ൻ ഒരു രാജകന്യകയെ കൊണ്ടുപോകുമ്പോൾ ആ കന്യക ആഭര ണങ്ങളെ പൊതിഞ്ഞിട്ടുള്ള ഈ ഉത്തരീയത്തെ എൻെറ സമീപ ത്തിലിട്ട (എന്ന കൊടുക്കുന്നു)

§ രാമൻ—(നോക്കീട്ട) അവളുടെ തന്നെ ഈ ഉത്തരീയം (എന്ന വാങ്ങുന്നു)

രാവണൻ—(ആവേഗത്തോടുകൂടി) ജാനകി ഇങ്ങിനെ ഉത്ത രീയത്തെ താഴത്തിട്ടതും കൂടി ഞാൻ അന്ന ബദ്ധപ്പാടുകൊണ്ട അ റിഞ്ഞില്ല.

സീതാ—ഞാൻതാഴ്ത്തിട്ട ഉത്തരീയം ഭാഗ്യത്താലതുതന്നെ ആൎയ്യപുത്രൻെറ കയ്യിൽ ചെന്നു.

§ രാമൻ—(സന്തോഷത്തോടും വ്യസനത്തോടുംകൂടി) [ആത്മഗതം] ഇതവളുടെ തന്നെ.

* ഇക്കാണുംചേലകാന്താകുചതടമകരീപത്രകസ്തൂരിയോടും
പൊക്കംകാഠിന്യവുംചേൎന്നൊരുമുലയിണയെസ്വച്ഛമായിട്ടുകാട്ടും।
നോക്കുംഭ്രൂഭംഗമോടുംസുമുഖിയിതിനെഞാനഴിക്കുന്നനേരം
ചിക്കന്നെന്നെച്ചിലപ്പോളിതിനുടെതലയാൽവീശുമേപേശലാംഗീ॥

രാവണൻ—രാജപുത്രൻെറ ഈ ഉൽകണ്ഠാ ഏററവും വലുതാ യിരിക്കുന്നുവെല്ലൊ, (ആശ്ചൎയ്യത്തോടുകൂടി) പ്രാണനെ പിന്നെ ക ളയുന്നതുമില്ല.

സീതാ—(ഉദ്വേഗത്തോടുകൂടി) എന്നെ കൂടാതെ എൻെറ ഉത്ത രീയത്തെ കണ്ടിട്ട ആൎയ്യപുത്രൻ അവസ്ഥാന്തരത്തെ പ്രാപിച്ചുവൊ,

§ രാമൻ—[പ്രകാശം] പ്രിയയുടെ ആഭരണങ്ങളെ കാണട്ടെ. (എന്ന ഉത്തരീയത്തെ അഴിച്ച കണ്ണീരോടുകൂടി നോക്കിക്കൊണ്ട) [ആത്മഗതം]

* മല്ലാക്ഷികൊങ്കയിലണിഞ്ഞാംഗരാഗമതുചേൎന്നുള്ളഹാരമിതുതാൻ
ചൊല്ലാമിതെൻതരുണിസല്ലീലയാനമറിയിക്കുന്നനൂപുരയുഗം।
കില്ലില്ലിതക്കനകകാഞ്ചി-

രാവണൻ—ആഭരണങ്ങളെ കണ്ടാൽ ഈ രാജപുത്രൻ പ്രാ ണനെ കളയും നിശ്ചയം.

സീതാ—ആൎയ്യപുത്രൻ ഇങ്ങിനെ ചിന്താസക്തനായി എന്നു ള്ളതിനാൽ എൻെറ ഹൃദയം അമൃതത്തിലും അഗ്നിയിലും വീണ പോലെയിരിക്കുന്നു.

§ സുഗ്രീവൻ—[ആത്മഗതം] ഇദ്ദേഹം ഇതുകളെ കണ്ടതുകൊണ്ട ജാനകിയെ സ്മരിക്കുന്നു നിശ്ചയം. അതുകൊണ്ടുതന്നെയാണ-

* കളഭാഷിണിയെസ്മരിച്ചകണ്ണീ-
രുളവായുള്ളോരുരാഘവൻെറവക്ത്രം।
വെളിവിൽജലബിന്ദുചേൎന്നപൊങ്ങും
നളിനംനൂതനമെന്നപോൽമനോജ്ഞം॥ (൩൩.)

[പ്രകാശം] സ്നേഹിത! വ്യസനിക്കേണ്ട ജാനകിയെ ലഭിക്കും.

§ രാമൻ—(അനുസ്മരണത്തോടുകൂടി) [ആത്മഗതം]

* * * ചിലപ്പൊളിതുഞാനങ്ങുഴിക്കുമുടനെ
കല്യാണികെട്ടുമതിനായ്ക്കൊണ്ടുഞങ്ങളുടെകൈകൾക്കുശണ്ഠയുളവാം

[പ്രകാശം] ലക്ഷ്മണ! എന്നെ താങ്ങിക്കൊൾക:
(എന്ന മോഹിക്കുന്നു)

രാവണൻ—ഇനി എന്താണ, ഇവൻെറ കഥ ഇതോടുകൂടി അവസാനിച്ചില്ലേ, (എന്ന സന്തോഷത്തോടുകൂടി എഴുനില്ക്കുന്നു)

മഹാപാൎശ്വൻ—ഇത നാടകമാണ, (എന്ന തടുക്കുന്നു)

സീതാ—ആൎയ്യപുത്രൻെറ ആ മനോവ്യാപാരത്തെ അറികയാൽ ആ ആ അവസ്ഥകളെ വിചാരിച്ച എൻെറ മനസ്സിന്ന എങ്ങിനെയോ ഒരു വികാരം ഭവിക്കുന്നു. അതിനാൽ ഞാനെന്തു ചെയ്യട്ടെ, (എന്ന മോഹിക്കുന്നു)

അനലാ—തോഴി! ആശ്വസിക്കു: ആശ്വസിക്കു:

§ ലക്ഷ്മണൻ— ജ്യേഷ്ഠ! ആശ്വസിക്കു: ആശ്വസിക്കു:

§ രാമൻ—(ആശ്വസിച്ച) സുഗ്രീവ! സഖ്യത്തെ താനാഗ്രഹിക്കുന്നുണ്ടെങ്കിൽ ഞാനിതാ കൈ കാണിച്ചിരിക്കുന്നു.

§ (സുഗ്രീവൻ സന്തോഷത്തോടുകൂടി കൈകൊണ്ട രാമകരത്തിൽ പിടിക്കുന്നു)

§ (അണിയറയിൽ)

* എന്നിഷ്ടൻരാവണൻതൻപരിജനനിധനം
ചെയ്യുയുദ്ധത്തിലെന്ന-
ല്ലിന്നേററംവൈരിയാംമന്നനുജനുസഖിയായ്
തീൎന്നവന്തന്നെവേഗാൽ।
കൊന്നീടാൻകയ്യിലേന്തിവലിയശിലയെഞാൻ
ഭാഗ്യവന്തന്നെമുന്നം
വെന്നോരിക്കുട്ടിയോടൊന്നെതിരിടുകിലിനി-
ക്കില്ലഹോമാനഹാനി॥ (൩൪)

§ സുഗ്രീവൻ—ബാലിതന്നെ വന്നിങ്ങിനെ പറയുന്നുവൊ,

§ ഹനുമാൻ—[ആത്മഗതം] അഹോ: സുഗ്രീവന്റെ ഉദാസീനത, എന്തെന്നാൽ ബാലിക്ക പ്രവേശിപ്പാൻ പാടില്ലാത്ത ഋശ്യമൂകശിഖരത്തെ വിട്ട ഈ വനാന്തരത്തിൽ വന്നുവെല്ലൊ. ആകട്ടെ രാമസന്നിധിയിലാകയാൽ ഇവന്ന അഭയം സിദ്ധിക്കും.

§ രാമൻ—(സന്തോഷത്തോടുകൂടി) ഇവന്റെ ശബ്ദം സിംഹധ്വനിപോലെയിരിക്കുന്നു.

§ ലക്ഷ്മണൻ—(കോപത്തോടുകൂടി) എടാ: എടാ: ദുരാത്മാവേ! മൎക്കടനോടെതിരിടുന്നതുകൊണ്ട ഞങ്ങൾക്കുതന്നെയാണ, മാനഹാനി. എന്നാൽ-

*"ദുഷ്ടന്മാർകാട്ടിലുണ്ടായ്വരികിലവരെശിക്ഷിക്കണംജ്യേഷ്ഠ"നെന്നീ-
ജ്യേഷ്ഠൻപോരുന്നനേരംക്ഷിതിപതിഭരതൻജ്യേഷ്ഠനൎത്ഥിച്ചുമുന്നെ ।
ദുഷ്ടൻദണ്ഡ്യൻഭവാനിന്നനുജദയിതയോടൊത്തുവാഴുന്നപാൎത്താൽ
കഷ്ടംവിട്ടീടുമോചേൎന്നഖിലരുമവനംചെയ്കിലുംനിന്നെയിപ്പോൾ ॥

രാവണൻ—രാമന്റെ കഥകഴിപ്പാനായി മഹാബലവാനായ ബാലി വന്നുവൊ; ഞാൻ ശ്രീപരമേശ്വരനെ ആരാധിച്ചത ഇപ്പോൾ സഫലമായി. ഈ മൂഢനായ ലക്ഷ്മണൻ ബാലിയെ കൂടി ശിക്ഷിച്ചുകളയാമെന്ന വിചാരിക്കുന്നുവൊ,

സീതാ—ആൎയ്യപുത്രുകൽ കോപിച്ചുകൊണ്ട വാനരനാഥൻ വന്നുവൊ, അവനോട വത്സലലക്ഷ്മണൻ സ്വാഭാവികമായ ധൈൎയ്യത്തോടും ഉറപ്പോടുംകൂടി ഗംഭീരമായും മധുരമായും സംസാരിക്കുന്നു.

§ (പിന്നെയും അണിയറയിൽ)

കഷ്ടം! കഷ്ടം! ശൂൎപ്പണഖയുടെ മുഖത്തെ വിരൂപപ്പെടുത്തിയതുകൊണ്ട മാത്രം ശൂരനാണെന്ന നടിക്കുന്ന ഈ ലക്ഷ്മണനെന്തു പറഞ്ഞു?

* ക്ഷിതിയിൽപുഴക്കൾഗതിചെയ്കിലായ്വരാ
മതുമങ്ങൊരിക്കലൊരുവണ്ണമെന്നപോൽ ।
ഹതനായ്വിരാധനിവനുണ്ടുശക്തിപോ-
രതിലെങ്കിലെങ്കലതുകാട്ടണംക്ഷണം ॥ (൩൩)

അല്ലെങ്കിൽ കഥയില്ലാത്ത ഇവനിരിക്കട്ടെ.

എടൊ! എടൊ! രഘുകുമാര!

* ധരണീതനുജാവിരഹാഗ്നിസദാ
പിരിയാതെരിയുന്നൊരുനിൻഹൃദയം ।
ത്വരിതംരുധിരംചിതറുംപടിയെൻ
പെരുതാംശിലയേററുടനിന്നുടയും ॥ (൩൪)

രാവണൻ—ബാലി ഈ പറഞ്ഞത ശരിയാണ.

സീതാ—(വ്യസനത്തോടുകൂടി) തോഴി! അനലേ! ഇനി എ
'ങ്ങിനെയായി തീരുമോ എന്ന എന്റെ മനസ്സ ചലിക്കുന്നു.

അനലാ—രഘുകുമാരൻതന്നെ അവനെ ജയിക്കും.

§ രാമൻ—എന്നാൽ യുദ്ധംചെയ്വാൻ യോഗ്യമായ ആ പ്രദേശത്തിലെക്ക ഞാനിതാവരുന്നു. (എന്നപോയി)

§ (അണിയറയിൽ)

അയ്യോ: ഭാഗ്യഹീനയായ ഞാൻ ഹതയായി. കല്ലെറിയുന്നതിന്നു മുമ്പേതന്നെ കൈവേഗമുള്ള രഘുകുമാരൻ സപ്പം പോലെ ഭയങ്കരമായ ഒരു ശരത്തെ പ്രയോഗിച്ച അത എന്റെ ഭത്താവിന്റെ പ്രാണനെ അപഹരിച്ചു കൊണ്ടുപോയി എന്ന കേൾക്കുന്നു.

§ സുഗ്രീവൻ—ബാലിയെ കൊന്നുവൊ, അതുകൊണ്ടുതന്നെയാണ ബാലിവധംകേട്ട വ്യസനിച്ചുകൊണ്ട താരാ ഗുഹയിൽനിന്ന വെളിക്കുവന്ന കരയുന്നത, ലക്ഷ്മണ! എന്നാൽ ഞാൻ പരിവാരങ്ങളോടുകൂടി രാമപാദങ്ങളെ ആശ്രയിപ്പാൻ പോകുന്നു.

(എന്ന പരിവാരങ്ങളോടുകൂടി പോയി)

രാവണൻ—എന്ത, രാമൻ ബാലിയെ സംഹരിച്ചുവൊ, ഇതെങ്ങിനെ വിശ്വസിക്കാം. കല്ലിനെ വെള്ളം താങ്ങുമാറില്ലല്ലൊ.

§ (അണിയറയിൽ)

* പോരിൽദൃതംദുന്ദുഭിക്രൂരശൃംഗങ്ങൾപൊട്ടിച്ചഹോ
സ്വൎണ്ണരാജീവമാല്യംധരിച്ചും
ഘോരംസ്വകക്ഷേകിടന്നദ്ദശാസ്യന്റെശിഷ്ടങ്ങ-
ളാട്ടീട്ടിടിച്ചുള്ളതെല്ലാംസഹിച്ചും।
താരാകുചംചേൎന്നചെംകുംകുമംകൊണ്ടുശോഭിക്കു
മീബാലിമാറെപ്പിളൎന്നക്ഷണത്തിൽ
ശ്രീരാമതൂണീഗതംബാണമേകേണമിങ്ങാശു-
ശൃംഗാരധാമാവതാംമംഗളത്തെ ॥ (നാപ്പ)

മഹാപാശ്വൻ—മഹാരാജാവെ! ബാലിവധത്താൽ സന്തോഷം നിറഞ്ഞിട്ടുള്ള സുഗ്രീവന്റെ ക്ഷേമവിചാരത്തെ സൂചിപ്പിക്കുന്ന വാക്യമാണിത.

രാവണൻ—(കോപത്തോടുകൂടി എഴുനീററ) യുദ്ധത്തിൽ ഭയകൂടാതെ ദിക്പാലവൃന്ദത്തെ മദ്ദനം ചെയ്ത രാവണനല്ലെ ഞാൻ അതിനാൽ സംഭവിക്കാത്ത കഥയെ അഭിനയിച്ച ഈ അപ്സരസ്ത്രീകളുടെ തലമുടിയെ അറുക്കുവാനായി ഞാൻ കല്പന കൊടുക്കാതിരിക്കുമൊ.

മഹാപാശ്വൻ—(തൊഴുതുകൊണ്ട) പ്രസാദിക്കണെ മഹാരാജാവപ്രസാദിക്കണെ, ഇപ്രകാരം ഈ നാടകത്തെ നിമ്മിച്ചത

പൂജ്യനായ ശുക്രമഹർഷിയാണെല്ലോ, അതിനാൽ ഇതിൽ അസത്യ കഥ ഉണ്ടായിരിക്കയില്ല.

രാവണൻ—[ആത്മഗതം] എന്നാൽ ഇത സത്യം തന്നെ. [പ്രകാശം] (വ്യസനത്തോടുകൂടി) അയ്യോ: എന്റെ പ്രിയസ്നേഹിത! അയ്യോ: ദുന്ദുഭിദാനവനോടുള്ള യുദ്ധത്തിൽ ബാഹുവിക്രമത്തെ കാണിച്ച ഹേ: വാനര സാർവ്വഭൌമ!

* ചത്തുഹന്തവിരാധനുംഖരനുമെന്നാലുംജയിച്ചീടുവാൻ
ചിത്തത്തിങ്കലുറച്ചിരുന്നുതവസാഹായ്യത്തെഞാൻമുഖ്യമായ് ।
എത്തീതാദൃശിയായവസ്ഥബലവാനാകുംനിനക്കെങ്കിലൊ
സത്യംലങ്കയിലുള്ളവക്കിതുമഹാനിർഭാഗ്യതാഹേതുവാം ॥ (൩൪)

§ ലക്ഷ്മണൻ—ജ്യേഷ്ഠൻ ബാലിയെ ജയിച്ചുവന്നുവൊ,

§ (അനന്തരം രാമൻ പ്രവേശിക്കുന്നു)

§ രാമൻ—ഉണ്ണി! ലക്ഷ്മണ! രാജ്യാഭിഷേകത്തിന്നായ്ക്കൊണ്ട ഈ സുഗ്രീവനെ പരിവാരങ്ങളോടുകൂടി കിഷ്കിന്ധയിലെക്കയക്കേണ്ടതാണ. യുവരാജാവാക്കവാനംഗദനേയും.

§ ലക്ഷ്മണൻ—ജ്യേഷ്ഠൻ ദീനജനങ്ങളിൽ ദയാലുവല്ലെ.

സീതാ—അതങ്ങിനെതന്നെ. എന്നാൽ ആര്യപുത്രൻ എന്നെ ദീനയായിട്ട അറിയുന്നില്ല.

അനലാ—തോഴി! നീയെന്തുപറയുന്നു! അദ്ദേഹം എന്തിനായിട്ടാണ രണഭയങ്കരനായ ബാലിയെ അതിപ്രയാസപ്പെട്ട സംഹരിച്ചത?

§ (അണിയറയിൽ)

* ശ്രീരാമൻബാലിയെക്കൊന്നടലിലിനസുതന്നേകിനാൻ
രാജ്യമിപ്പോൾ
പാരാതമ്പോടയച്ചാൻകപികളെയവനുംസീതയെ
ത്തേടുവാനായ് ।

§ രാമൻ—നമുക്ക വളരെ വളരെ സന്തോഷം. ഉണ്ണിലക്ഷ്മണ! ജാനകിയുടെ വർത്തമാനം അറിയുന്നതുവരെ നോം ഈ പ്രസ്രവണ പർവ്വതത്തിൽ വസിക്കുക. (എന്ന രണ്ടുപേരും പോയി)

* അന്തന്നാടകം സമാപ്തം *

രാവണൻ— (ആലോചിച്ച) നോമിവിടെ പ്രതിക്രിയ എന്താണ ചെയ്യേണ്ടത ?

സീതാ—(സന്തോഷത്തോടുകൂടി) അനലേ! നിന്റെ വാക്ക സത്യംതന്നെ.

(അണിയറയിൽ)

സഖേ! ശുക! താൻ കാണുന്നില്ലേ?

* വീരൻസമ്പാതിവാക്കാൽപിടിതജനകജാവാസനായ്
ലങ്കകാണ്മാൻ
പോരുന്നുണ്ടബ്ധിലംഘിച്ചവരിലൊരുവനാമഞ്ജനാ
സൂനുവേഗാൽ ॥ (൧൦)

(പിന്നെയും അണിയറയിൽ)

സഖേ! ശാൎദ്ദൂല! ഈ വൎത്തമാനത്തെ നോം കണ്ടതുപോലെ ലങ്കേശ്വരനോടുണൎത്തിപ്പാനായി ചെല്ലുക.

രാവണൻ—ഞാനയച്ചിട്ടുള്ള ചാരന്മാരായ ശുകശാൎദ്ദൂലന്മാരുടെ സല്ലാപമാണൊ ഇതു, അഹോ: രാമവൃത്താന്തത്തെ അറിവാനായി ചാരന്മാരെ അയപ്പാനുംകൂടി ഞാൻ മറന്നുപോയി, (ആലോചിച്ചു)

* ചിന്തിച്ചുജാനകിയെമാരശരാൎത്തിയോടു
മന്തഃപുരത്തിലനിശംബതവാണിടുംഞാൻ।
മന്ത്രാദികാൎയ്യമിഹവേണ്ടതുചെയ്യതിന്നായ്
മന്ത്രിപ്രവീരരുടെകൌശലമോയിതെല്ലാം ॥ (൧൧)

മഹാപാൎശ്വൻ—(ചിരിച്ചു) മഹാരാജാവെ! ഇതിനായിട്ടുതന്നെയാണു, ഈ നാടകത്തെ തിരുമനസ്സിലെക്കു കാണിച്ചതു.

സീതാ—(സന്തോഷത്തോടുകൂടി) തോഴി അനലേ! ഹനുമാൻ സമുദ്രലംഘനംചെയ്യുന്നു എന്നു കേൾക്കുന്നു. അതിനാൽ നോം അശോകവനത്തിൽ തന്നെ ചെല്ലുക. (എന്നു രണ്ടുപേരുംപോയി)

രാവണൻ—മഹാപാൎശ്വ! എന്നാൽ ഞാൻ പരിജനങ്ങളോടിങ്ങിനെ കല്പിക്കുന്നു.

* വററിക്കട്ടേജലത്തെക്കപിബലവഴിയിൽകാച്ചു
നില്ക്കുന്നവൃക്ഷം
മുററുംഛേദിച്ചിടട്ടേമതിലതിവലുതായ്
മുള്ളിനാൽതീൎത്തിടട്ടെ।
കാററിൻപുത്രൻകടപ്പാനിഹപഴുതരുതെ-
ന്നോതണംലങ്കയോടും
ചെററാലോചിച്ചിടാംഞാൻസചിവരൊടിനി
വേണ്ടുന്നകാൎയ്യത്തെയിപ്പോൾ॥ (൧൨)

(എന്നു മഹാപാൎശ്വനോടുകൂടി പോയി)

* ഇങ്ങിനെ ആറാമങ്കം. *

# ജാനകീപരിണയം.

മലയാളനാടകം.

ഏഴാമങ്കം

(അനന്തരം ശൂൎപ്പണഖാ പ്രവേശിക്കുന്നു)

ശൂൎപ്പണഖാ—(മാറത്തടിച്ചു കരഞ്ഞുകൊണ്ടു) അയ്യോ: ആൎയ്യദശഗ്രീവ! അയ്യോ: ആൎയ്യകുംഭകൎണ്ണ! ഉണ്ണി: മേഘനാദ! നിങ്ങൾ ഇഹലോകത്തെ വെടിഞ്ഞുപോയൊ, അയ്യോ: അതികായ! അയ്യോ: ത്രിശിരസ്സെ! അയ്യോ: ദേവാന്തക! അയ്യോ: നരാന്തക! അയ്യോ: കുംഭ! നികുംഭ! നിങ്ങളും അക്ഷകുമാരനെന്നപോലെ കഥാശേഷന്മാരായിതീൎന്നുവൊ, അയ്യോ: ഭാഗ്യഹീനയായ ഞാനെന്തുചെയ്യേണ്ടു, ഇപ്പോൾ ഈ ദുഃഖത്താൽ എന്റെ ഹൃദയം മുമ്പെ ഹനുമാന്റെ വാലാഗ്രത്തിൽനിന്നു പകൎന്ന വഹ്നിയാൽ ലങ്കാപുരത്തിലുള്ള ഗൃഹസമൂഹമെന്നപോലെ ദഹിക്കുന്നു, (കോപത്തോടുകൂടി) അതിനാലിപ്പോൾ രാക്ഷസവംശത്തിന്നു കാളരാത്രികളായ ആ ക്ഷത്രിയക്കുട്ടികളെ ഞാൻ സ്ത്രീയെന്നിരിക്കിലും എന്റെ ശക്തിക്കു തക്കവണ്ണം ഉപദ്രവിക്കുവാൻ യത്നിക്കുന്നുണ്ടു. (മുൻഭാഗത്തുനോക്കീട്ടു) ഇവിടെ കുമാരവിഭീഷണന്റെ മന്ത്രിയായ സമ്പാതി പുഷ്പകവിമാനത്തെ കൊണ്ടുവന്നു സുഗ്രീവന്റെ കൂടാരത്തിനകത്തുചെന്നു വസിക്കുന്നുവൊ, ഇവനാണെല്ലൊ കുമാരവിഭീഷണന്നു ശത്രുപക്ഷത്തിൽ പ്രവേശിപ്പാനുത്സാഹത്തെ ഉണ്ടാക്കിത്തീൎത്തു, ലങ്കാപുരത്തെ നശിപ്പിച്ചതു, കുമാരവിഭീഷണന്നു രാജ്യം ലഭിച്ചതുകൊണ്ടു ഇനിക്കു സന്തോഷമില്ല. എന്തുകൊണ്ടെന്നാൽ അവൻ രാക്ഷസകുലത്തിന്നു വിരുദ്ധമായ കാൎയ്യത്തെയാണു നിത്യവും അനുഷ്ഠിക്കുന്നതു.

(അനന്തരം സമ്പാതി പ്രവേശിക്കുന്നു.)

സമ്പാതി—(ആശ്ചൎയ്യത്തോടുകൂടി)

* എന്തോതേണ്ടുരഘൂത്തമന്റെബലമീവാരാശിയിൽസേതുവെ
ബന്ധിച്ചാവഴിവന്നുകൊന്നുതരസാപോരിൽദശഗ്രീവനെ ।
എന്തോതേണ്ടുസമാശ്രിതേകൃപയെമുൻസംശ്രുത്യനൽകീടിനാ-
നന്തേവന്നുവിഭീഷണന്നുദയയാലങ്കാധിപത്യത്തെയും ॥ (൧)

(പാശ്ചഭാഗത്തിലായി ദൂരത്തിൽ നോക്കീട്ട)

ഇതാ ശൂൎപ്പണഖാ വ്യാകുലപ്പെട്ടിരിക്കുന്നവൾപോലെ കാണപ്പെടുന്നു. ദുഷ്ടയായ ഇവൾക്ക ധൎമ്മാത്മാവായ വിഭീഷണന്ന രാജ്യം ലഭിച്ചതു സമ്മതമല്ല. അതുകൊണ്ടായിരിക്കാം ഇവൾ ഇങ്ങിനെയിരിക്കുന്നത, ഇരിക്കട്ടെ ചോദിക്കാം. ഭോഃ ശൂൎപ്പണഖേ! നീ എന്തുകൊണ്ടാണ വ്യാകുലപ്പെട്ടവൾപോലെയിരിക്കുന്നത?

ശൂൎപ്പണഖാ—[ആത്മഗതം] സ്വജനങ്ങളെല്ലാം മരിച്ചിട്ടും നീ ജീവിച്ചിരിക്കുന്നുവെല്ലൊ അതുകൊണ്ടുതന്നെ. [പ്രകാശം] ലങ്കേശ്വരനെ ജയിച്ച ഭൎത്താവിനെ ദൎശിപ്പാനായി ജാനകിയെ വിളിച്ചുകൊണ്ടുപോകുമ്പോൾ അഭിമുഖമായിട്ടുചെന്നായെന്നെ മൂക്കില്ലാത്തവൾ എന്നു പറഞ്ഞ, വെള്ളിത്തടിക്കാർ ദൂരത്തിലോടിച്ചു.

സമ്പാതി — ശരിതന്നെ നീ മുറിമൂക്കിയല്ലെ, അതുകൊണ്ടാണ ഓടിച്ചത, നിമിത്തജ്ഞന്മാരിങ്ങിനെ പറയുന്നുണ്ടെല്ലൊ, "യാത്രപുറപ്പെടുന്നവൻ നേരിട്ട മൂക്കില്ലാത്ത മുഖം കാണുന്നത, വരാനിരിക്കുന്ന ദുഃഖത്തിന്റെ സൂചകമാണ" എന്ന, അതുകൊണ്ട ന്യായമായപ്രവൃത്തിയിങ്കൽ നീ എന്തിനിങ്ങിനെ ദുഃഖിക്കുന്നു നിന്നെ കണ്ടതിനാൽതന്നെയാണ, ചന്ദ്രനെക്കാണ്മാൻ ചകൊരിയെന്നപോലെ ബഹുകാലമായി ഭൎത്താവിനെ കാണ്മാൻ കൊതിച്ചിരിക്കുന്ന ആ ജാനകി ദൎശനസമയത്തിങ്കൽ ആ രാമമഹാരാജാവിന്റെ പരുഷവാക്കുകെട്ടിട്ട അഗ്നിയിൽ പ്രവേശിച്ചത, പിന്നെ അഗ്നിഭഗവാൻ "ഇവൾ പരിശുദ്ധയാണ" എന്നുപറഞ്ഞ ആ ജാനകിയെ ശ്രീമാനായ അദ്ദേഹത്തിന്ന കൊടുക്കുകയും ചെയ്തു.

ശൂൎപ്പണഖാ—ആകട്ടെ, ആ രാമദേവനിപ്പോൾ എന്തുചെയ്വാൻ വിചാരിക്കുന്നു?

സമ്പാതി—മറെറന്താണ.

* പൌലസ്ത്യന്തന്നെയുദ്ധേകരിയെഹരികണക്കാശുകൊന്നിട്ടുവഹ്നി
ജ്വാലത്താൽസ്വച്ഛയാം ഭൂമകളെയുമഥപൊൻ ഭൂഷയെപ്പോൽ വ
[ഹിച്ചു।]

ശൂൎപ്പണഖാ—[ആത്മഗതം] ദൈവം അവന്നിപ്പോൾ ആവിധം അനുകൂലമാണ. രാവണന്നു പ്രതികൂലവുമാണ. അതുകൊണ്ട ഞാനെന്തുചെയ്വാൻ കഴിയും. [പ്രകാശം] പിന്നെയൊ.

സമ്പാതി—

*ചാലേസൈന്യങ്ങളോട്ടംസ്വപുരമതിൽവിമാനേനപോവാനുറച്ചി
ക്കാലംസന്ദേശമോതാൻഭരതനൊടുഹനൂമാനെമുമ്പേവിടുന്നു॥ (൮)

(എന്നു പറഞ്ഞിട്ട പോയി)

ശൂൎപ്പണഖാ—(ആലോചിച്ച) ഹനൂമാൻ ചെന്ന ഭരതനോട സന്ദേശത്തെ അറിയിക്കുന്നതിന്നുമുമ്പേതന്നെ ഞാൻ താപസീവേഷംധരിച്ചുചെന്ന ആ ഭരതനും ശത്രുഘ്നനും കേട്ടമാത്രത്തിൽ പ്രാണനെ കളയത്തക്കവണ്ണം ഒരു അനിഷ്ടവൎത്തമാനത്തെ അവരോടുപറയുന്നുണ്ട. എന്നാൽ രാമൻ എന്റെരണ്ടുസോദരന്മാരെകൊന്നതിന്നു അത ഒരു പ്രതിക്രിയയായി ഭവിക്കും. (എന്നു പോയി.)

❧ ഇങ്ങിനെ പൂൎവ്വാംഗം ❧

(അനന്തരം ശത്രുഘ്നനോടുകൂടി ഭരതൻ പ്രവേശിക്കുന്നു)

ഭരതൻ— ഉണ്ണി ശത്രുഘ്ന!

* എന്നാൎയ്യൻഭാൎയ്യയെക്കട്ടൊരുനിശിചരനെസ്സംഹരിച്ചീടുവാനായ്
തന്നേസൌവീരമദ്രദ്രവിഡമഗധനാഥാദിധാത്രീശപരന്മാർ ।
വന്നിട്ടുണ്ടിപ്പുരത്തിൽപരിചൊടു മമവാക്യത്തിനാൽസാദരംനീ
നന്നായ്വേണ്ടുന്നപോലിന്നവരെയുപചരിച്ചീടണംശ്രദ്ധയോടും ॥

ഞാനും അവർ കൊണ്ടുവന്നിട്ടുള്ള കാഴ്ചദ്രവ്യങ്ങളെ മഹാവിശിഷ്ടകളായും സാകേതരാജ്യത്തെ രക്ഷിക്കുന്നവയായുമുള്ള ജ്യേഷ്ഠ പാദുകകളുടെ സന്നിധിയിൽ ബോധിപ്പിച്ച ഭാണ്ഡാഗാരത്തിൽ സ്ഥാപിക്കാം.

ശത്രുഘ്നൻ—ജ്യേഷ്ഠ! അങ്ങയുടെ കല്പനയാൽ ഞാൻ രാജാക്കന്മാരെ മുമ്പേതന്നെ ഉപചരിച്ചിരിക്കുന്നു അങ്ങും അവർ കൊണ്ടുവന്നിട്ടുള്ള കാഴ്ചദ്രവ്യങ്ങളെ ജ്യേഷ്ഠപാദുകകളുടെ സന്നിധിയിൽബോധിപ്പിച്ച മുമ്പേതന്നെ ഭാണ്ഡാഗാരത്തിൽ സ്ഥാപിച്ചുമിരിക്കുന്നു. പിന്നെയെന്താണിങ്ങിനെ രണ്ടാമതും കല്പിക്കുന്നത?

ഭരതൻ—ആഃ ഞാനിപ്പോൾ ഓൎക്കുന്നുണ്ട, എന്നാൽ-

* എന്നാൎയ്യൻതൻപ്രിയതനയനാംജ്യേഷ്ഠനെക്കാണ്മതിന്നാ
യെന്നുണ്ടാകുംകഴിവിതിസദാചിന്തയാവാൎക്കമൂലം ।
തോന്നുന്നില്ലെൻമനമതിലഹോചെയ്തകൃത്യങ്ങളൊന്നും
നന്നായെല്ലാക്രിയകളിലുമൊന്നോൎമ്മവെക്കേണമേനീ ॥ (൪)

ശത്രുഘ്നൻ—അങ്ങിനെതന്നേ ചെയ്തുകൊള്ളാം.

ഭരതൻ—(അനുസ്മരണത്തോടും വ്യസനത്തോടുംകൂടി)

ഉണ്ണി: ശത്രുഘ്ന!

* നീലംശീൎഷേജടകെട്ടരയിലപിമരത്തോൽനവീനംജപിപ്പാൻ
മാലാഹസ്തത്തിലോററംവപുഷിചതപസാശോഭയുംപൂണ്ടുകൊണ്ടും
ചാലേപുത്തൻപുലിത്തോലുടജമതിൽവിരിച്ചങ്ങുവാണീടുമാൎയ്യൻ
കോലംകണ്ടേനുരാഞാൻവനമതിലതുചിത്തത്തിലുണ്ടിന്നുമെന്റെ

ശത്രുഘ്നൻ—(ഗൽഗദത്തോടുകൂടി) സാർവ്വഭൌമന്റെ പ്രഥമ പുത്രനായി മഹാനുഭാവനായിരിക്കുന്ന ജ്യേഷ്ഠന്ന അപ്രകാരം ദൈവത്താൽ സംഭവിച്ച ആ അവസ്ഥയെ ആൎക്ക മറക്കുവാൻ കഴിയും.

ഭരതൻ—(വ്യസനത്തോടുകൂടി)

* മുള്ളുംകീടങ്ങൾകല്ലുള്ളടവിയിൽഗമനം
കച്ചെരിഞ്ഞും ചവൎത്തും
കൊള്ളാതേററംപുളിക്കുംമരഫലമശനം
മണ്ണുതന്നേകിടക്ക ।
വെള്ളംപിന്നെക്കുടിപ്പാൻമരയിലകൾകൊഴി-
ഞ്ഞങ്ങളിഞ്ഞുള്ളതെല്ലോ
കൊള്ളാമയ്യോയിതെല്ലാംത്രിഭുവനപതിയാം
ജ്യേഷ്ഠനോസംഭവിച്ചു ॥ (൩)

(എന്ന മോഹിക്കുന്നു)

ശത്രുഘ്നൻ—ആൎയ്യ! ആശ്വസിക്കു: ആശ്വസിക്കു: ജ്യേഷ്ഠന്റെ ആ അവസ്ഥ വിചാരിച്ചുകൂടാത്തതാണ,

ഭരതൻ— (ആശ്വസിച്ചു) എങ്ങിനെ വിചാരിക്കാതിരിക്കും ?

* കെട്ടിപ്പേറുന്നകഷ്ടംജടകളെമകുടംചാൎത്തുവാനുള്ളശീഷേ
കെട്ടുന്നുപട്ടുടുക്കേണ്ടരയിലപിമരത്തോലിനെക്കഷ്ടമോൎത്താൽ ।
മട്ടോലുംവാണിയാംഭ്രമകളൊടുമൊരുമിച്ചങ്ങിനേരത്താസൌധ
ത്തട്ടിൽജ്യേഷ്ഠൻവസിക്കാതനുദിനമുടജത്തിങ്കൽവാഴുന്നുകഷ്ടം ॥

കഷ്ടം കഷ്ടം ! എന്റെ വജ്രമയമായ ഹൃദയം സഹസ്രധാ പൊട്ടിത്തെറിക്കുന്നില്ലല്ലൊ. (കരഞ്ഞുതൊണ്ടവിറച്ചുകൊണ്ട)

* നാണംവിട്ടതിഗൂഢമായ്നിശിചരൻതാൻകൊണ്ടുചെന്നീടിനോ
രേണാക്ഷിക്ഷിതിജാമരിക്കുമഥവാ ജീവിച്ചിരുന്നീടുകിൽ ।
കാണാഞ്ഞുംസ്വജനത്തെമാൽകലവതിന്നാളാരു മില്ലാതെയും
കേണംകണ്ണിണവിങ്ങിയങ്ങിനെകരഞ്ഞീടാതിരുന്നീടുമോ ॥ (൫)

ശത്രുഘ്നൻ—ആൎയ്യ! ദൈവത്തിന്റെ ദുൎവ്വിലാസം ഈ വിധമായിരിക്കുമ്പോൾ നോമെന്തുചെയ്യുന്നു.

ഭരതൻ—അഹോ കഷ്ടം കഷ്ടം !

* ഹരിച്ചീടിനാൻസീതയെപ്പാപിയെന്നാൽ
സ്മരിക്കുംതദീയംഗുണംമററനേകം ।
ഇരിക്കട്ടെശീലാഭിരൂപ്യങ്ങളോൎത്താൽ
മരിച്ചീടുമേധീരനെന്നാലുമാൎയ്യൻ ॥ (൬)

അതിനാലിപ്പോൾ ഭാഗ്യഹീനനായ ഞാനെന്തു ചെയ്യേണ്ടു.

ശത്രുഘ്നൻ— ജ്യേഷ്ഠ! ധൈൎയ്യത്തെ സ്വീകരിക്കുക: രാജാക്ക

ന്മാരെ അവരവരുടെ രാജ്യങ്ങളിലെക്ക അയയ്ക്കയല്ലെ?

ഭരതൻ—(ആലോചിച്ച) ഒരുവിധമായിട്ടാരംഭിച്ചകാൎയ്യത്തെ മറെറാരുവിധം പ്രവൃത്തിപ്പാൻ വിചാരിക്കുന്നതെന്താണ? ഞാനിപ്പോൾ ശത്രുവിനെ സംഹരിപ്പാനായി ഈ രാജാക്കന്മാരെ കൂട്ടിക്കൊണ്ട ജ്യേഷ്ഠന്റെ സന്നിധിയിൽ ചെല്ലുന്നുണ്ട.

ശത്രുഘ്നൻ—ആ ജ്യേഷ്ഠന്റെ വൎത്തമാനത്തെ ജ്യേഷ്ഠൻ കേട്ടില്ലെ?

ഭരതൻ—അതെന്താണ?

ശത്രുഘ്നൻ—നിഷാദാധിപതിയായ ഗുഹൻ പത്രിക അയച്ചിട്ടുണ്ട.

ഭരതൻ—ഞാൻ മുമ്പേ ഗുഹനോട പറഞ്ഞിട്ടുണ്ടായിരുന്നു വനസഞ്ചാരികളായ സ്വജനങ്ങളെ ദണ്ഡകാരണ്യത്തിലയച്ച ജ്യേഷ്ഠന്റെ വൎത്തമാനത്തെ അറിയെണമെന്ന അതുകൊണ്ടുതന്നെയാണ മുമ്പേ ഗുഹൻ മായാമൃഗം രൂപംകൊണ്ടും വാക്കുകൊണ്ടും ജ്യേഷ്ഠനേയും ലക്ഷ്മനേയും മോഹിപ്പിച്ച ദൂരത്തിലാക്കിയ സമയത്തിൽ രാക്ഷസൻ ഭിക്ഷുവേഷം ധരിച്ച സീതാദേവിയെ അപഹരിച്ചു, എന്ന ഇനിക്ക അറിയിച്ചുത, എന്നാലിപ്പോൾ പത്രികയിൽ എഴുതിയിരിക്കുന്നതെന്താണ?

ശത്രുഘ്നൻ—ലക്ഷ്മണൻമാത്രം സഹായമുള്ള ജ്യേഷ്ഠന്ന ഇപ്പോൾ വേറെസഹായം ആവശ്യമില്ല. എന്തുകൊണ്ടെന്നാൽ ശത്രുക്കളെക്കൊന്ന, ദേവിയെ വീണ്ടുകൊണ്ടുവരുവാൻ സൈന്യസമേതനായ സുഗ്രീവനെ സഹായമായിട്ട ലഭിച്ചു. അതുകൊണ്ടാണ, രാജാക്കന്മാരെ അവരുടെ രാജ്യങ്ങളിലെക്ക അയക്കാം എന്ന ഞാനിപ്പോൾ ഉണൎത്തിച്ചുത.

ഭരതൻ—സുഗ്രീവനെന്നത ആരാണ? എങ്ങിനെ അവനെ സഹായമായിട്ട ലഭിച്ചു?

ശത്രുഘ്നൻ—കിഷ്കിന്ധാധിപനായി വാനരകുലചക്രവൎത്തിയായ ബാലിയുടെ അനുജനാണ സുഗ്രീവൻ. ജ്യേഷ്ഠൻ ബാലിയെ സംഹരിച്ചു, സുഗ്രീവനെ രാജാവാക്കിയതുകൊണ്ട അവൻ ജ്യേഷ്ഠന്ന സഹായമായിതീൎന്നു ചുരുക്കമായിട്ടുള്ള ഈ എഴുത്തിലെ വാചകംകേട്ടാലും.

ഭരതൻ—എങ്ങിനെയാണ?

ശത്രുഘ്നൻ—

* ശ്രീരാമൻബാലിയെക്കൊന്നടലിലനുജനാമക്പുത്രനുരാജ്യം
പാരാതേകിസ്സഹൃത്താമവനുടെഭടരാൽജാനകീചോരവാസം।
ആരാഞ്ഞെങ്ങുംധരിച്ചിട്ടതിജവമവിടെച്ചെന്നുചുററുംവളഞ്ഞാൻ
വാരാശൌസേതുബന്ധിച്ചുതുവഴികപിസൈന്യങ്ങളോടൊത്തിദാനീം

എന്ന,

ഭരതൻ—(ആലോചിച്ച്) ഉണ്ണി! ഇത ശരിയായിരിക്കാം. എന്തുകൊണ്ടെന്നാൽ ഒരു ദിവസം ആശ്ചൎയ്യപ്പെട്ടുകൊണ്ട അന്യോന്യം സംസാരിക്കുന്നദേവന്മാരുടെ വാക്കിനെ ഞാൻ കേൾക്കുകയുണ്ടായി

ശത്രുഘ്നൻ—ആ വാക്കെന്താണ?

ഭരതൻ— * "തന്നുടെമകനാംബാലിയെ
മന്നവനുടെപുത്രനാശുകൊന്നിട്ടും।
തന്നുടെകാൎയ്യാപേക്ഷയ-
തൊന്നോൎത്തിന്ദ്രനുഖേദമില്ലേതും" ॥ (൧൧) എന്ന,

ശത്രുഘ്നൻ—എന്നാൽ ഇന്ദ്രന്റെ പുത്രനായിരിക്കാം ബാലി. പിന്നെ അദ്ദേഹത്തിന്ന കാൎയ്യസാദ്ധ്യമെന്താണെന്ന അറിയുന്നില്ല.

ഭരതൻ—ഉണ്ണി! അവർ പറഞ്ഞത വേറെ ചിലതുകൂടി ഞാൻ കേട്ടിട്ടുണ്ട.

ശത്രുഘ്നൻ—അതിനേയും ജ്യേഷ്ഠൻ ഇനിക്ക അനുഗ്രഹിക്കണം.

ഭരതൻ— * "പണ്ടിതുകേട്ടതുമില്ലേ
കണ്ടതുമില്ലീവിധംഭുവനേ।
കണ്ടുള്ളംബുധിയിൽചിറ
യുണ്ടാക്കുകനൂറുയോജനത്തോളം" ॥ (൧൨) എന്ന,

ശത്രുഘ്നൻ—ജ്യേഷ്ഠ! എന്നാൽ അതിൽപിന്നെ വാനരന്മാരും രാക്ഷസന്മാരും തമ്മിൽ യുദ്ധം തുടങ്ങിയിരിക്കുമെന്നും ഞാൻ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഒരു ദിവസത്തിൽ കൊടുങ്കാററുണ്ടായതിനെക്കുറിച്ച "ഈ കാററ രാജ്യത്തിന്ന ആപൽകരമാണ" എന്ന ഞാൻ വിചാരിച്ച, അതിന്നുള്ള പ്രതിവിധിയെ ചോദിച്ച അറിവാനായി ആൎയ്യരാമ പ്രിയസഖനായ പിംഗളനെ ശ്രീവസിഷ്ഠ മഹൎഷിയുടെ ആശ്രമത്തിലെക്ക അയച്ചപ്പോൾ അദ്ദേഹം ആ പിംഗളൻ മുഖാന്തരം മറുപടി അരുൾചെയ്തയച്ചു.

ഭരതൻ—എങ്ങിനെയാണ ?

ശത്രുഘ്നൻ— * "ഒന്നിച്ചുലങ്കയിൽനിശാചരമക്കടന്മാ
രിന്നേററുചെയ്യുമമർകാണ്മതിനംബരേണ!
ചെന്നാശുപോന്നഗരുഡൻചിറകിങ്കൽനിന്നു
വന്നുള്ളകാററിഹപരന്നതുഭൂവിലേവം॥(൧൩)

അതിനാൽ ആപൽക്കരമായ കാററാണിത എന്നു വിചാരിച്ച ഉണ്ണിഭയപ്പെടേണ്ട" എന്ന

(അണിയറയിൽ)

* നല്ലോരുബന്ധുക്കൾ നശിക്കയാലും
ചൊല്ലാൎന്നശത്രുക്കൾജയിക്കയാലും।
വല്ലാതെ ഖേദിച്ചുതപസ്സുചെയ്വാൻ
ചെല്ലുന്നുഞാനിന്നുഹിമാചലത്തിൽ॥ (൧൪)

ഭരതൻ—(കേട്ടിട്ട) യുദ്ധംചെയ്യുന്ന ചിലരുടെ ജയത്തേയും പരാജയത്തേയും പ്രസ്ഥാപിക്കുന്ന ഒരു വൃദ്ധതാപസിയെന്ന പോലെ കാണപ്പെടുന്ന ഈ സ്ത്രീ ആരാണ?

(അനന്തരം വൃദ്ധതാപസിവേഷംധരിച്ച ശൂൎപ്പണഖാ പ്രവേശിക്കുന്നു)

ശൂൎപ്പണഖാ—"നല്ലോരു ബന്ധുക്കൾ—"

(എന്ന ശ്ലോകത്തെ പിന്നെയും പറയുന്നു)

ഭരതൻ—ഉണ്ണി! ഈ സ്ത്രീ ആരാണ എവിടെനിന്ന വരുന്നു എന്ന ചോദിക്കു: ഒരുസമയം ഇവളുടെ മുഖത്തിൽനിന്ന ജ്യേഷ്ഠന്റെ യുദ്ധവൎത്തമാനം അറിവാൻ സംഗതിവന്നേക്കാം.

ശത്രുഘ്നൻ— ജ്യേഷ്ഠ! അങ്ങിനെയാകട്ടെ. (ശൂൎപ്പണഖയെ കുറിച്ച) ഹേതാപസി! ഭവതി ആരാണ? എവിടെനിന്നുവരുന്നു?

ശൂൎപ്പണഖാ—(ശത്രുഘ്നനെ കണ്ടുഭയത്തോടുകൂടി) [ആത്മഗതം] എന്റെ മൂക്കും കാതുകളും ഛേദിച്ച ക്ഷത്രിയക്കുട്ടി ഇവിടെയും വന്നുവൊ, (നല്ലവണ്ണം നോക്കീട്ട) ഇവൻ ലക്ഷ്മണനല്ല, ലക്ഷ്മണനോടൊത്ത രൂപമുള്ളഇവൻ അവന്റെ അനുജനായ ശത്രുഘ്നനായിരിക്കണം (കൈകൊണ്ടുമൂക്കിനെതപ്പീട്ട) താപസീവേഷം ധരിച്ചിട്ടുള്ള ഇനിക്കിപ്പോൾ നാസികയുണ്ടായിരിക്കുന്നു.

* അതിനാൽമമ മൂക്കിൽമുട്ടിയി-
ന്നതിയായ് ദൂഷിതവൎണ്ണമുക്തിയിൽ।
ശ്രുതമാവതിനുംതഥാഹസി-
പ്പതിനുംശക്യമതല്ലിവന്നഹോ॥ (൧൫)

[പ്രകാശം] അങ്ങെന്താണ ചോദിച്ചത?

ശത്രുഘ്നൻ—ഞാൻ ചോദിച്ചില്ലെ ഭവതി ആരാണ എവിടെനിന്ന വരുന്നുഎന്ന,

ശൂൎപ്പണഖാ—[ആത്മഗതം] ഞാൻ രാവണന്റെ സോദരിയാണ, ലങ്കാദ്വീപത്തിൽ നിന്നാണ വരുന്നത. [പ്രകാശം] (ദീൎഘശ്വാസംകൊണ്ട വ്യസനത്തെനടിച്ച) എവളോ ഒരുത്തി എവിടെനിന്നോ വരുന്നു എന്ന ധരിച്ചുകൊൾക.

ഭരതൻ—[ആത്മഗതം] ഈ സ്ത്രീ താപസിയായിരിക്കുന്നതുകൊണ്ട നിശ്ചയമായിട്ടും രാക്ഷസന്മാരിൽ സ്നേഹമുള്ളവളായിരി

ക്കയില്ല. എന്നുമാത്രമല്ല ഇവൾ വ്യസനയുക്തയായിട്ടും കാണ പ്പെടുന്നു അതിനാൽ ജ്യേഷ്ഠനൊ ലക്ഷ്മണനൊ ക്ഷേമം ദുല്ലഭമാ യിരിക്കുമെന്നു തോന്നുന്നു. അല്ലെങ്കിൽ ഈ സ്ത്രീ വേറെവല്ല കാര ണത്താലുമായിരിക്കാം വ്യസനിക്കുന്നത [പ്രകാശം] ഹേ താപസി! ഭവതിയുടെ പേരെന്താണ?

ശൂൎപ്പണഖാ—[ആത്മഗതം] ഇവന്റെ രൂപവും എവനെകു റിച്ചു ഞാൻ കാമിച്ചതിന്ന നാസികാഛേദം മാത്രം ഫലമായിട്ടു തീ ൎന്നുവൊ ആ ക്ഷത്രിയകുമാരന്റെ രൂപത്തോടൊത്തിരിക്കുന്നു. അതി നാൽ ഇവൻ ഭരതനായിരിക്കണം. ഇവനിൽ ശത്രുഘ്നൻ വിനയമു ള്ളവനായുമിരിക്കുന്നു [പ്രകാശം] ഭദ്ര! അങ്ങെന്താണ പറഞ്ഞത?

ശത്രുഘ്നൻ—ഭവതിയുടെ പേരെന്താണെന്ന ജ്യേഷ്ഠൻ ചോ ദിക്കുന്നു.

ശൂൎപ്പണഖാ—[ആത്മഗതം] എനിക്ക ജന്മസിദ്ധമായ പേര ശൂൎപ്പണഖയെന്നും കൎമ്മസിദ്ധമായ പേര മുറിമൂക്കിയെന്നുമാണ, [പ്രകാശം] പുലസ്ത്യവംശത്തിൽ ജനിച്ചതുകൊണ്ടു എന്നിലേററ വും വാത്സല്യമുള്ള ഋശ്യമൂകപൎവ്വതവാസികളായ മുനികൾ എ ന്നെ "പൎണ്ണാദിനി" എന്നു വിളിക്കും.

ഭരതൻ—എന്നാൽ ഈ വാക്കുകൊണ്ടു ഭവതി പുലസ്ത്യവംശ ത്തിൽ ജനിച്ചവളാണെന്നും ഋശ്യമൂക പൎവ്വതത്തിൽ നിന്നാണ വ രുന്നത എന്നും ഞാൻ വിചാരിക്കുന്നു.

ശൂൎപ്പണഖാ—അതെ.

ശത്രുഘ്നൻ—ഭവതി രാക്ഷസിയാണൊ?

ശൂൎപ്പണഖാ—[ആത്മഗതം] ഇത ആരോടെങ്കിലും ചോദി ക്കേണമൊ [പ്രകാശം] (കോപത്തോടുകൂടി) പുലസ്ത്യവംശത്തിൽ ജനിച്ചതുകൊണ്ടു മാത്രം രാക്ഷസിയായിരിക്കേണമെന്നുണ്ടൊ?

ഭരതൻ— ഉണ്ണി! താപസിക്ക കോപമുണ്ടാക്കേണ്ട: പുലസ്ത്യവം ശത്തിൽജനിച്ച വിശ്രവസ്സാകട്ടെ വൈശ്രവണനാകട്ടെ രാക്ഷസ ജാതിയല്ലല്ലൊ.

ശൂൎപ്പണഖാ—[ആത്മഗതം] വിഭീഷണഹതകനും അങ്ങി നെ തന്നെ. [പ്രകാശം] ഭദ്രൻ പറഞ്ഞത ശരിയാണ,

ഭരതൻ—എന്തുകൊണ്ടാണ ഭവതി വ്യസനിക്കുന്നവൾ പോ ലെ കാണപ്പെടുന്നത?

ശൂൎപ്പണഖാ—എന്നാൽ കേൾക്കു: (നല്ലോരുബന്ധുക്കൾ എ ന്ന ശ്ലോകത്തെ പിന്നെയും പറയുന്നു.)

ശത്രുഘ്നൻ—ഭവതിയുടെബന്ധുക്കളാരാണ? ശത്രുക്കളാരാണ?

ശൂൎപ്പണഖാ—[ആത്മഗതം] രാക്ഷസന്മാരാണ ബന്ധുക്കൾ, വാനരന്മാരാണ ശത്രുക്കൾ, [പ്രകാശം] വാനരന്മാരാണ ബന്ധുക്കൾ, രാക്ഷസന്മാരാണ ശത്രുക്കൾ,

ഭരതൻ—[ആത്മഗതം] (ശങ്കയോടുകൂടി) ജ്യേഷ്ഠൻെറ സഹായികൾക്ക ആപത്തു വന്നു എന്നുള്ളത ഭയങ്കരമായിട്ടിരിക്കുന്നു. [പ്രകാശം]ഹേ:പൎണ്ണാദിനി! ഭവതിയുടെവാസം ഋശ്യമൂകപൎവ്വതത്തിലാണെന്നല്ലെ പറഞ്ഞത, അവിടെവെച്ച അവൎക്ക തമ്മിൽ യുദ്ധം സംഭവിച്ചുവൊ?

ശൂൎപ്പണഖാ—ഇല്ല ഇല്ല ലങ്കാദ്വീപത്തിൽവെച്ചാണ യുദ്ധം സംഭവിച്ചത.

ഭരതൻ—ഇത യോജിപ്പായിരിക്കുന്നു.

ശത്രുഘ്നൻ—ഇതെങ്ങിനെയാണ ഭവതി അറിഞ്ഞത?

ശൂൎപ്പണഖാ—കിഷ്കിന്ധയെന്നുപേരായ ഒരു ഗുഹയില്ലെ.

ശത്രുഘ്നൻ—ഉണ്ട അതിനെയല്ലെ ബാലി പാലിക്കുന്നത,

ശൂൎപ്പണഖാ—ഇപ്പോൾ ബാലിയല്ല എന്നാൽ അവനെ കൊന്ന രഘുപുംഗവനായ രാമനാൽ രാജ്യത്തിങ്കൽ സ്ഥാപിക്കപ്പെട്ട സുഗ്രീവനാണ അതിനെ പാലിക്കുന്നത.

ശത്രുഘ്നൻ—ഇതും മനസ്സിലായിട്ടുണ്ട.

ശൂൎപ്പണഖാ—ആ ഗുഹയിൽ രുമയുടെ ധാത്രേയിയായും എൻെറ പ്രിയസഖിയായുമുള്ള ശംകുകൎണ്ണി എന്ന വാനരസ്ത്രീ, സപത്നിയോടുകൂടി രുമാ അഗ്നിപ്രവേശം ചെയ്തതിനെക്കണ്ടിട്ട ദുസ്സഹമായ വ്യസനത്തോടുകൂടി ഋശ്യമൂകപൎവ്വതത്തിൽ എൻെറ സമീപത്തിൽ വന്നിരുന്നു. അവളാണ ഈ വൎത്തമാനത്തെ എന്നോട പറഞ്ഞത.

ഭരതൻ— (ആവേഗത്തോടുകൂടി) "രുമാ" എന്നവൾ ആരാണ?

ശൂൎപ്പണഖാ—വാനരരാജാവായ സുഗ്രീവൻെറ പ്രധാന ഭാൎയ്യയാണ.

ശത്രുഘ്നൻ—(ആവേഗത്തോടുകൂടി) സുഗ്രീവനെ രാക്ഷസന്മാർ സംഹരിച്ചുവൊ ?

ശൂൎപ്പണഖാ—(കണ്ണീരോടുകൂടിതൊണ്ടവിറച്ചുകൊണ്ട) അവനെ മാത്രമല്ല അവൻെറ മന്ത്രിയായ ഹനുമാനേയും ബാലിപുത്രനായും യുവരാജാവായുമിരിക്കുന്ന അംഗദനേയും മററുള്ള സൈന്യങ്ങളേയും സംഹരിച്ചു.

ശത്രുഘ്നൻ—പൎണ്ണാദിനി! അവിടെ ചെന്നിട്ടുള്ള സൂൎയ്യവംശ

ജാതന്മാരായ രാജകുമാരന്മാരുടെ സ്ഥിതിയെന്താണ ?

ശൂൎപ്പണഖാ—വേറെ ഏതുസ്ഥിതിയാണ ഭവിക്കുന്നത, മായാവികളായ രാക്ഷസന്മാരുടെ മുമ്പാകെ എളുപ്പത്തിലേതുസ്ഥിതി ഭവിക്കുമൊ അതുതന്നെ.

ശത്രുഘ്നൻ—(കണ്ണീരോടുകൂടി) ഭയങ്കരപ്രവൃത്തികൾ ഒരുമ്പെട്ടിട്ടുള്ള ആ രാക്ഷസൻ അവരിലുംകൂടി എങ്ങിനെ മായയെ പ്രയോഗിച്ചു ?

ശൂൎപ്പണഖാ—എന്നാൽ കേൾക്കുക!

* 'ജന്യംചെയ്യുന്നലങ്കാപുരമതിലിതികേട്ടാശ്ശുനിന്നെത്തുണപ്പാൻ
തന്നേസൈന്യങ്ങളാംഞങ്ങളെ ഭരതനൃപൻനാട്ടിൽനിന്നിങ്ങയച്ചു' ।
എന്നോതിച്ചെന്നുവേഗാൽനിശയിലനുജനോടൊത്തുറങ്ങുന്നരാമൻ
തന്നെച്ചെയ്തുാർദശാസ്യൻഭടർനരവടിവായ്—

ഭരതശത്രുഘ്നന്മാർ—(ഉദ്വേഗത്തോടുകൂടി) എങ്ങിനെചെയ്തു? എങ്ങിനെചെയ്തു ?

ശൂൎപ്പണഖാ—(ആത്മഗതം)

* എന്നുടെസഹജന്മാരാ
കുന്നദശാസ്യംചകുംഭകൎണ്ണനെയും ।
കൊന്നവനുടെസോദരരാ
മിന്നിവരെക്കൊൽകതന്നെയൊരുവാക്കാൽ ॥ (൧൭)

[പ്രകാശം] * * * ജീവനില്ലാത്തവണ്ണം ॥ (൧൮)

ഭരതൻ—അയ്യോ: ആൎയ്യരാമ ! അയ്യോ ഉണ്ണിലക്ഷ്മണ !

(എന്ന മോഹിക്കുന്നു)

ശത്രുഘ്നൻ—അയ്യോ: ജ്യേഷ്ഠന്മാർ രണ്ടുപേരും ഈ വിധത്തിലായോ,
(എന്ന മോഹിക്കുന്നു)

ശൂൎപ്പണഖാ—ഞാനിങ്ങിനെപറഞ്ഞത നിങ്ങൾക്ക അപ്രിയമായി തീൎന്നുവൊ നിങ്ങളാരാണ ? ആശ്വസിപ്പിനാശ്വസിപ്പിൻ:

ഭരതശത്രുഘ്നന്മാർ—(ആശ്വസിച്ച) രണ്ടുപേരും ഇങ്ങിനെയായി തീൎന്നുവൊ ?

ശൂൎപ്പണഖാ—ഉവ്വ, അനന്തരം ഉറങ്ങിക്കിടക്കുന്ന സുഗ്രീവാദികളായ എൻെറ ബന്ധുക്കളേയും ശസ്ത്രപാണികളായ രാക്ഷസന്മാർ— (എന്ന പകുതി പറഞ്ഞ നിൎത്തീട്ട) ഞാൻ ചോദിക്കുന്നവെല്ലൊ നിങ്ങളാരാണ, എന്ന,

ഭരതൻ—ശേഷവും മനസ്സിലായി 'സംഹരിച്ചു' എന്നല്ലെ

ശത്രുഘ്നൻ—ഇദ്ദേഹം ജ്യേഷ്ഠനായ ഭരതനാണ, ഞാൻ ഇദ്ദേഹത്തിൻെറ അനുജനായ ശത്രുഘ്നനാണ,

ശൂൎപ്പണഖാ—(ഉദ്വേഗത്തെ നടിച്ചുകൊണ്ടു) രാമലക്ഷ്മണന്മാരുടെ സോദരന്മാരാണോ നിങ്ങൾ? അയ്യോ: ഞാൻ ചതിച്ചുപോയി.

* ഉരമിതിലുണ്ടൊരമൈത്രസത്ത്വമാ
യിരിക്കിലും സജ്ജനവാക്യമിവിധം।
ധരിച്ചിരുന്നിട്ടുമിവന്നുമിന്നു ഞാ
നരച്ചമൂലം നരകത്തിൽവീഴുമെ॥ (൧൯)

(എന്നു കരയുന്നു)

ഭരതൻ—ഭവതിക്കു ദോഷമെന്തുള്ളു വേറെ ആരെങ്കിലും ഇതിനെ ഞങ്ങളോടു പറയാതിരിക്കയില്ലല്ലോ.

ശൂൎപ്പണഖാ—ഈ ശത്രുഘ്നൻ ചോദിച്ചപ്പോൾ നിങ്ങളുടെ സംബന്ധം അറിവില്ലായ്കയാൽ ശംകകൂടാതെ എന്നോടു പറഞ്ഞതിനെ ഞാനും നിങ്ങളോടു പറഞ്ഞുപോയി.

ശത്രുഘ്നൻ—സീതാദേവിയുടെ വൃത്താന്തമെന്താണ?

ശൂൎപ്പണഖാ—ഞാനെന്തുപറയേണ്ടു.

*കട്ടിന്മേൽമമനീകളിക്കസഖിയായ്വാഴ്കെന്നുരാത്രിഞ്ചരൻ
കട്ടിട്ടങ്ങുനിരുദ്ധയാമവളെനിബന്ധിച്ചുവാഴുംവിധൌ।
കട്ടോളംമൊഴിരാമലക്ഷ്മണവധംചെറ്റുന്നകേട്ടാളുടൻ
കെട്ടിത്തൂങ്ങിനഹോസപദിചജീവംമോചിച്ചുദുഃഖത്തെയും ൨൯

ശത്രുഘ്നൻ—(വ്യസനത്തോടുകൂടി) അയ്യോ ഇതെന്താണ വന്നുകൂടിയത,

* കാട്ടിൽപോകുവതിന്നുജാനകി! മരത്തോൽനീയെടുത്തഗ്രജൻ
കാട്ടിത്തന്നതുപോലുടുത്തതിനെമുൻകണ്ടല്ലൽപൂണ്ടമ്മമാർ।
പെട്ടന്നങ്ങിനെപോമെന്നിവർകേട്ടാലിനിയാഖിന്നയായ്
കെട്ടിത്തൂങ്ങിമരിച്ചവാൎത്തയെസഹിച്ചീടുന്നുമാലെങ്ങിനെ॥ (൩൦)

ഭരതൻ—ആൎയ്യേ ജാനകി! ഭവതി കൃതാൎത്ഥയായി എന്തുകൊണ്ടെന്നാൽ ഭവതി കുലോചിതമായ പ്രവൃത്തിയെത്തന്നെ ആചരിച്ചു എന്നാൽ ഞാനിപ്പോൾ ചെയ്യേണ്ടതെന്താണെന്ന അറിയുന്നില്ല.

ശത്രുഘ്നൻ— * ചെന്നടലിൽശത്രുവെനാം
കൊന്നുടനേവൈരശാന്തിയെവരുത്താം।

ശൂൎപ്പണഖാ—[ആത്മഗതം] ഇത മുമ്പേതന്നെ കഴിഞ്ഞിരിക്കുന്നു. [പ്രകാശം]* സന്നപ്പീവഴിനിങ്ങൾ-
ക്കിന്നുതുണപ്പാൻമാരുമില്ലല്ലോ॥ (൩൧)

ഭരതൻ—അഹോ കഷ്ടം! കഷ്ടം!

* കല്പംപോലൊരു മാത്രയങ്ങിനെ പതിനാലാണ്ടു ഞാൻ പോക്കിനേൻ
കെല്പുള്ളഗ്രജനിങ്ങുവന്നിതിൽ നിന്നെത്തേണ്ട നാളിന്നുതാൻ।
തല്പാദാംബുജമിന്നു കാണ്മതിനിനിയ്ക്കുണ്ടാം മഹാഭാഗ്യമെ-
ന്നുൾപ്പൂവിൽ കൊതിയുള്ളൊരെന്നുടെ മഹാമോഹദ്രുമം ഭഗ്നമായ്॥

(എന്നു മോഹിക്കുന്നു)

ശൂർപ്പണഖാ—[ആത്മഗതം] ഹേ ഭരത അങ്ങയുടെ മാത്രമല്ല സുന്ദരനായ അദ്ദേഹത്തിനെ കാമിച്ച എന്റെ മോഹദ്രുമവും മുറിഞ്ഞുപോയി വിശേഷിച്ച നാസികയോടുകൂടിട്ടാണെന്നും ധരിച്ചുകൊൾക. [പ്രകാശം] ഉണ്ണി! ആശ്വസിക്ക: ആശ്വസിക്ക: ഇനിമേൽ രാമനെ എങ്ങിനെ കാണ്മാൻ കഴിയും.

ശത്രുഘ്നൻ—(ആഗ്രഹത്തോടും വ്യസനത്തോടുംകൂടി)

* കണ്ടാൽ ശാരദചന്ദ്രനൊത്ത മുഖവും രാജീവപത്രങ്ങൾപോൽ
നീണ്ടുള്ളീക്ഷണയുഗ്മവും മരതകത്തൂണൊത്ത ബാഹുക്കളും।
തണ്ടാർമാനിനികേളിപത്മസമമാം ജ്യേഷ്ഠന്റെ തൃപ്പാദവും
കണ്ടിടാനിഹ ഭാഗ്യമില്ലിനിയിനിക്കെന്നായ്ത്തുനില്ലാക്കയാൽ॥ ൨൩.

(എന്നു മോഹിക്കുന്നു)

ശൂർപ്പണഖാ—[ആത്മഗതം] ഞാനതെല്ലാം കണ്ടിട്ടും എന്റെ ആഗ്രഹത്തെ സഫലമാക്കുവാൻ കഴിഞ്ഞില്ല. [പ്രകാശം] ഉണ്ണി! ശത്രുഘ്ന! ആശ്വസിക്ക: ആശ്വസിക്ക: ഇദ്ദേഹത്തിനേയും ആശ്വസിപ്പിക്ക: അനന്തരം ഈ ദുഃഖശാന്തിക്കുള്ള ഉപായത്തെ ആലോചിക്കുക.

ഭരതൻ—(ആശ്വസിച്ച)

* നീരാജ്യം കാത്തുകൊള്ളെന്നിതിയടികളെമുന്നിട്ടു
താതാജ്ഞയാൽ ചെ-
ന്നീരേഴാണ്ടങ്ങരണ്യേ മനുവിധരണിയെപ്പിന്നെ
നിൻപ്രീതയേ ഞാൻ।
പാരം രക്ഷിപ്പനെന്നെന്നെയുമഴകൊടുലാളിച്ചു
ചെന്നുള്ളൊരാര്യൻ
പോരുന്നില്ലെങ്കിലിപ്പോൾ വ്യസനമിതു സഹിക്കുന്നതി-
ന്നെങ്ങിനേ ഞാൻ॥ (൨൪)

അതിനാൽ ഞാനിപ്പോൾ അഗ്നിപ്രവേശം ചെയ്യുന്നുണ്ട.

ശത്രുഘ്നൻ—(ആശ്വസിച്ച) പിന്നെ മററുള്ളവന്റെ വ്യസനത്തിന്ന പ്രതിക്രിയ വേറെയെന്താണ,

(ഭരതനെ നോക്കി കൈകൂപ്പിക്കൊണ്ട)

* ജ്യേഷ്ഠൻരാമൻജ്യേഷ്ഠസൌമിത്രിയെത്താൻ
കൂട്ടിക്കൊണ്ടങ്ങാവിധം പോയപോലെ।
പെട്ടന്നഗ്രൌചാടുവാനോത്തിരിക്കും
ജ്യേഷ്ഠൻകൂട്ടിക്കൊണ്ടുപോകേണമെന്നെ॥ (൨൭)

ശൂർപ്പണഖാ—(സന്തോഷത്തോടുകൂടി) [ആത്മഗതം] ഇതിനായിട്ടാണെല്ലോ ഈ പണി. [പ്രകാശം] ഉണ്ണിഭരത! അങ്ങയുടെ നിശ്ചയം നന്നായിരിക്കുന്നു. ഉണ്ണി ശത്രുഘ്ന! അങ്ങും പ്രതിക്രിയയെ ആലോചിച്ചത നല്ലതുതന്നെ. ഞാനും തപസ്സുചെയ്യാൻ പോകുന്നില്ല, എന്നാൽ-

* ഹാകഷ്ടമക്കേനയാദികൾ ചത്തമൂലം
ശോകംസഹിപ്പതിനിനിക്കുമഹാപ്രയാസം।
വൈകാതെഞാനുമതുകൊണ്ടനലേപതിപ്പാൻ
പോകുന്നനിങ്ങളുടെകൂടെവരുന്നനൂനം॥ (൨൮)

ഭരതൻ—അയ്യോ ഉണ്ണിലക്ഷ്മണ!

* അന്നാര്യഹൃത്തനുസരിച്ചേക്ഷമിപ്പഹൃദി
താതപ്രവൃത്തിയെബലാ
ചെന്നംബതന്നെവധബന്ധിച്ചതില്ലടനകററില
മന്ഥരയെനീ।
ചെന്നൂവനേപുരിയിൽനന്നാര്യനൊത്തടവിൽനി-
ന്നുമ്പ്രാകാൻപുരിയിലും
ചെന്നാര്യഭക്തിയതുകാണിച്ചനീസുകൃതിതന്നേ
മഹാജളനഹം॥ (൨൯)

ഉണ്ണി ശത്രുഘ്ന!

* മന്നംസന്തതിയററമാനവകുലംസന്താനസമ്പത്തിനെ
തന്നിമ്പിനൊട്ടൃശ്യശൃംഗമുനിതനേവംവളത്തിടിനാൻ।

അയ്യോ! ഭാഗ്യഹീനനായ ഞാനെന്തു പറയട്ടെ.

* എന്നാലഗ്രജർമൂന്നുപേർവിധിവശാല്ലേയാൽചത്തന്ദൻഭവാൻ
തന്നേവ ബവരുത്തണം നിത്യജനപ്രീതിം നിവാപാംബുവാൽ॥

ശൂർപ്പണഖാ— [ആത്മഗതം] ശത്രുഘ്നൻ നിവിച്ചിരുന്നേക്കുമൊ, കഷ്ടം! എൻെറ ആഗ്രഹം അധികം മാത്രമെ ഫലിക്കയുള്ളു [പ്രകാശം] ഉണ്ണിഭരത! അങ്ങെക്കുള്ളപോലെതന്നെ ശത്രുഘ്നനും വളരെ വ്യസനമുണ്ട അതിനാൽ അങ്ങയുടെ ഈ കല്പന പ്രയോജനമില്ലാത്തതാണെന്നുഞാൻ വിചാരിക്കുന്നു.

ശത്രുഘ്നൻ—(കണ്ണീരോടുകൂടി)

* അതിയായ് പ്രിയപുത്രരാംഭവാന്മാർ
ഗതരായാൽ കരയുംപിതൃക്കളെല്ലാം ।
അതിബാലനഹംനിവാപനീരാൽ
മതിയല്ലൊട്ടുമവൎക്കുതൃപ്തിചെയ്വാൻ ॥ (൨൯)

അതിനാൽ അഗ്നിപ്രവേശംചെയ്യാനായിട്ട ജ്യേഷ്ഠനെക്കാൾ മുമ്പേ ഞാൻ ഒരുങ്ങിയിരിക്കുന്നു.

ശൂൎപ്പണഖാ—ഉണ്ണിശത്രുഘ്ന! എന്നാൽ അഗ്നിയേയും ഇന്ധനങ്ങളേയും അതിവേഗത്തിൽ തയ്യാറാക്കുവാൻ യത്നിക്കു:

ഭരതൻ—അയ്യോ! കഷ്ടം കഷ്ടം!

* എന്നമ്മേ! ബതവിണ്ടു കോസലസുതേ! നീലോകദുഃഖാന്ന്വേ
എന്നമ്മേ! ത്രിദിവസ്ഥിതേ കേകയസുതേ! ദുഷ്കീൎത്തിപങ്കത്തിൽ നീ ।
നന്നായ്മക്കളെരണ്ടുപെററതിമാലിനോസുമിത്രേംബ! നി
തന്നേ നീ നരകംഭുജിക്കുകമഹാനൎത്ഥപ്രദേ മന്ഥരേ! ॥ (൩൦)

അയ്യോ: ദേവേന്ദ്രപ്രിയസഖനായ ഹേ പിതാവേ!

* തനയരെനാലുളവാക്കി-
ദിനകരവംശത്തിൽവൃദ്ധിനൽകിഭവാൻ ।
കനിവെന്നിയെയെൻജ്യേഷ്ഠനെ
വനമതിലാക്കീട്ടുനാശവുംനൽകി ॥ (൩൧)

ശത്രുഘ്നൻ—ഇങ്ങിനെ പ്രലപിച്ചിട്ടെന്താണ, അഗ്നിയേയും ഇന്ധനങ്ങളേയും ഞാനിപ്പോൾ തയ്യാറാക്കുന്നുണ്ട, (എന്ന പോയിട്ട പിന്നെ പ്രവേശിച്ചു,) ജ്യേഷ്ഠ! ദേവാലയദേശത്തിൽ ഉണങ്ങിയ വിറകുകളിട്ട അഗ്നിഭഗവാനെ ജ്വലിപ്പിച്ചിരിക്കുന്നു.

ഭരതൻ—ഇനിക്കു വളരെ വളരെ സന്തോഷം.

ശൂൎപ്പണഖാ—[ആത്മഗതം] ഇനിക്ക അതിനെക്കാൾ സന്തോഷം. [പ്രകാശം] ഉണ്ണി! അഗ്നിയിൽ ചാടുവാൻ എണീക്കു:

ഭരതൻ—ഹേ: താപസി! അതിവിശിഷ്ടയായ ഭവതി ചെന്ന, അരവിന്ദബന്ധുകുലത്തിന്ന പരമഗുരുവായും അരുന്ധതീസഹചാരനായുമിരിക്കുന്ന ശ്രീ വസിഷ്ഠമഹൎഷിയോട ഈ ഭരതന്റെ അപേക്ഷയെ വിനയത്തോടുകൂടി ബോധിപ്പിക്കണം.

ശൂൎപ്പണഖാ— (ആനന്ദത്തോടുകൂടി) [ആത്മഗതം] ഈ കാരണംകൊണ്ടുതന്നെ ഇനിക്ക അഗ്നിപ്രവേശം ചെയ്യാതെ കഴിക്കാം. [പ്രകാശം] അപേക്ഷ എങ്ങിനെയാണ?

ഭരതൻ—

* ഇന്നാൾതൊട്ടുഭവാൻസ്വയമനുകണക്കിപ്പാർഭരിച്ചീടണം
നന്നാസ്സോക്കണെ മംബ്‌മാരെയവർഖേദിക്കാതിരിക്കുംവിധം ।
എന്നുംനല്ലഗതിസ്സനുഗ്രഹമുടൻഞങ്ങൾക്കമേകീടണം
ചെന്നീടുന്നുശുചാഗ്രജൻെറപിറകേശത്രുഘ്നനോടെത്തുഞാൻ ॥

ശൂർപ്പണഖാ—[ആത്മഗതം] എൻെറ ആഗ്രഹം ഫലിക്കുന്നപോലെയിരിക്കുന്നു. [പ്രകാശം] ഇത അദ്ദേഹത്തിനോട അറിയിക്കേണമൊ? ആ മഹർഷി സ്വയമായിതന്നെ സർവ്വവും അറിയുമെല്ലൊ. (എന്ന അഗ്നിയെ പ്രദക്ഷിണം ചെയ്യുന്നു)

ശത്രുഘ്നൻ—പുണ്യാത്മാവിന്! ജ്യേഷ്ഠൻെറ കല്പനയെ ഭവതിവേഗത്തിലനുഷ്ഠിക്കേണ്ടതാണ, ഒന്നാമതായി ഞങ്ങൾതന്നെ അഗ്നിപ്രവേശം ചെയ്യാം.

ശൂർപ്പണഖാ—[ആത്മഗതം] ഇവരുടെ ഈ ഉത്സാഹം ദൃഢമായിരിക്കുന്നു, അതിനാൽ ഇനി ഇവിടെ ഞാൻ ചെയ്യേണ്ടതൊന്നുമില്ല. [പ്രകാശം] നിങ്ങളുടെ വാക്കിനെ കേൾക്കാതിരിപ്പാൻപാടില്ലെല്ലൊ. ഈസമയത്തിൽവിശേഷിച്ചും(എന്നുപോയി)

(ഭരതശത്രുഘ്നന്മാർ അഗ്നിയെ പ്രദക്ഷിണം ചെയ്യുന്നു)

(അണിയറയിൽ)

*മുന്നംതാതവചസ്സിനാലടവിയിൽചെന്നുള്ളതൻകാന്തനോ
ടൊന്നിച്ചെൻമകൾപോയിയെങ്ങിനെസഹിച്ചീടുന്നദുഃഖത്തിനെ
എന്നോർത്തങ്ങിനെഖിന്നനായ്മരുവുമെന്നുള്ളത്തിൽനകന്തഞ്ചംൻ
വന്നെൻപുത്രിയെയാശുകട്ടതൊരുവജ്രാഘാതമായ്തീർന്നിതു ॥ ൩൩

ഭരതൻ—ജനകമഹാരാജാവ വന്നിരിക്കുന്നുവൊ,

(പിന്നെയും അണിയറയിൽ)

ഹേ! ഹേ! പരമേശ്വരഭക്തോത്തമ!

* ലങ്കാനാഥ!കഥംഭവാൻമമസഖാവായിട്ടുമെൻപുത്രിയെ
ശങ്കിക്കാതെഹരിച്ചുവച്ചുകിമിതോജാതിസ്വഭാവംതവ ।
അഹഹാ! കഷ്ടം കഷ്ടം! ഹാഹാ വത്സേ!

* വങ്കാട്ടിൽപിടികൂടുവാൻദശമുഖൻവന്നപ്പൊളീക്ഷിച്ചൊരാ
തങ്കാൽഭീതയതായ്കരഞ്ഞദശനന്നെന്തായിരുന്നൂതവ ॥ (൩൪)

ശത്രുഘ്നൻ—ജ്യേഷ്ഠത്തി തുങ്ങിമരിച്ചതായിട്ട ആര്യനായ ജനകമഹാരാജാവ അറിഞ്ഞിട്ടില്ല.

ഭരതൻ— ആര്യനായ ഇദ്ദേഹത്തിനോട സംസാരിക്കാതെ അഗ്നിയിൽ ചാടുന്നത നമുക്ക യുക്തമല്ല.

(എന്നു നോക്കിക്കൊണ്ട നില്ക്കുന്നു)

(അനന്തരം ജനകൻ പ്രവേശിക്കുന്നു)

ജനകൻ—ഓ: ഇതെന്താണ്?

* കത്തിജ്വലിക്കുമനലങ്കൽവലത്തുവെച്ചു
ശത്രുഘ്നനോടുമധുനാഭരതൻജവേന ।
ഒത്തങ്ങുചാടുവതിനായ്ത്തുടരുന്നപോലെ
നേത്രങ്ങൾകൊണ്ടഹഹ! ഞാനിതുകണ്ടിടുന്നു ॥ (൩൭)

(എന്നു വേഗത്തിലടുത്തു ചെല്ലുന്നു)

ഭരതശത്രുഘ്നന്മാർ—ആര്യ! പൂജ്യനായ ഭവാനെ ഞങ്ങൾ നമസ്കരിക്കുന്നു.

* ഇതുതാനവസാനമാംപ്രണാമം
സ്വാതന്ത്ര്യംഞങ്ങൾവെടിഞ്ഞിടുന്നിതിപ്പോൾ ।
ഹതരായിതുരാമലക്ഷ്മണന്മാ-
രതിമായാവികളാമരക്കരാലെ ॥ (൩൮)

ജനകൻ—അയ്യോ! ഭാഗ്യഹീനനായ ഞാൻ ഹതനായി

(എന്നു മോഹിക്കുന്നു)

ഭരതശത്രുഘ്നന്മാർ—ആര്യ! ആശ്വസിക്കുക: ആശ്വസിക്കുക:

ജനകൻ—(ആശ്വസിച്ചു)

* ഭൂവിൻപുത്രിസ്സുതിവിജയിയായേററവുംദീർഘകാലം
ജീവിച്ചീടുംകണവനുളവാമ്പുമ്മിളസ്സന്തതൈവ ।
ഏവംചൊന്നാർഗ്രഹഗതിയറിഞ്ഞുള്ളദൈവജ്ഞരെല്ലാ
മാവാക്കയ്യോമമവിധിവശാൽമിഥ്യയായിട്ടുതീർന്നു ॥ (൩൯)

കഷ്ടം കഷ്ടം! * ശ്രുതയാജ്ഞ്യവല്ക്യവരതാപസൻതനി
ഞ്ഞരുൾ ചെയ്തറിഞ്ഞതാത്ത്വസാരവും ।
മരുവുന്നുഹൃത്തിലൊരുദിക്കിലെന്റെമ-
റെറാരുദിക്കിലേവമെരിയുന്നദുഃഖവും ॥ (൪൦)

ശത്രുഘ്നൻ—ജ്യേഷ്ഠത്തിയായ സീതാദേവിയും— (എന്നു പകുതി പറഞ്ഞതോടെ വിറച്ചുകൊണ്ടു മിണ്ടാതെ നില്ക്കുന്നു)

ജനകൻ—അവളും പോയിയെങ്കിൽ ഇനിക്കു സന്തോഷം തന്നെ, എന്നാലും എന്റെ ഹൃദയം തപിക്കുന്നു.

ശത്രുഘ്നൻ—എന്നുമാത്രമല്ല കെട്ടിത്തൂങ്ങീട്ടാണ്,

ജനകൻ—(കണ്ണീരോടുകൂടി) എന്റെ മകൾക്കു എങ്ങിനെ ഈ വിധം സംഭവിച്ചു,

*തഞ്ചുംപുഞ്ചിരിയോടുഭംഗിയിൽമുളച്ചുള്ളോരുദന്തങ്ങളും
കിഞ്ചിൽത്തൂങ്ങിനില്ക്കുന്നതാലുചുരുളയുംപെറ്റപ്പോൾവട്ടിയുംചേർന്നഹോ ।
കൊഞ്ചുംതേന്മൊഴിയിൻറെബാല്യവദനാംഭോജത്തെയോർത്തലി
ന്നെഞ്ചിത്തത്തിൽനിറഞ്ഞിടുന്നുതനയേഞാനെന്തുചെയ്യേണ്ടഹോ ॥

(ദീർഘശ്വാസം വിട്ടു)

* ക്ഷിതിമകളെ ദശാസ്യൻ കട്ടതും കേട്ടു താതൻ
പതിനകളെ ഭരരന്തനായിതൃഞ്ജു ചേർത്തി।
ദൃതമരിയെ ജയിപ്പാനിന്നഹോ പോകുമെന്നെൻ
മതിയിലധികമോദം പൂണ്ടു കഷ്ടം വൃഥാ ഞാൻ॥ (൪൦)

അതിനാലിപ്പോൾ-

* പരിചൊടു നിങ്ങൾക്കായി-
ക്കരുതിയൊരിത്തീയിലഞ്ഞുഞാൻ ചാടി।
തരസാദേഹമെരിച്ചി-
പ്പെരുകിയ ശോകാബ്ധിയെക്കടക്കുന്നേൻ॥ (൪൧)

ഭരതൻ—ഒന്നാമതായിട്ടു ഞാനല്ലേ ഇതു ചെയ്യുന്നതു,

* നെടുതായ ശപഥലിക്കാ-
ഞ്ഞുടനെൻ ജ്യേഷ്ഠൻ വരാത്ത മൂലം ഞാൻ।
ജടയും മരവിരിയും പൂ-
ണ്ടുടലോടും തീയിലഞ്ഞു ചാടുന്നേൻ॥ (൪൨)

ജനകനും ശത്രുഘ്നനും—(കണ്ണീരോടുകൂടി) ഭരതന്റെ ഈ വാക്യം അതിവ്യസനയുക്തമായി കേൾക്കപ്പെടുന്നു.

(അണിയറയിൽ)

*കൊന്നു പോരിൽ നിശാചരേന്ദ്രനെ മുദാ വൈദേഹിയെ സ്വീകരി-
ച്ചെന്നല്ലംബരചാരിതാപസഗണം വാഴ്ത്തും യശസ്സോടഹോ।
നന്നായ്പുഷ്പകമേറി ലക്ഷ്മണനുമായൊന്നിച്ചിതാ രാഘവൻ
വന്നീടുന്നു കൃതാർത്ഥനായ്ഭരത! നീ ചാടൊല്ലെടോ വഹ്നിയിൽ॥ (൪൩)

ശത്രുഘ്നൻ—(നോക്കീട്ടു) ആരാണീ ബ്രഹ്മചാരി ശുഭവർത്തമാനത്തെ അറിയിക്കുന്നു.

ജനകൻ—(സന്തോഷത്തോടുകൂടി) ഉണ്ണി! ഭരത! ബദ്ധപ്പെടേണ്ട. ബദ്ധപ്പെടേണ്ട. ശുഭവർത്തമാനം കേൾക്കുന്നുവെല്ലോ.

ഭരതൻ—(നോക്കീട്ടു) അയ്യ്! അങ്ങിനെയല്ല.

* അറിഞ്ഞുകൂടാതുടനപ്രിയത്തെ
പറഞ്ഞു ചിമ്പങ്ങനുതാപമുള്ളിൽ।
നിറഞ്ഞ പര്ണ്ണാദി നിവര്ണ്ണിയായ്ക്കാൻ
പറഞ്ഞിടുന്നു പ്രിയവാക്യമേവം॥ (൪൪)

അതിനാൽ ഇതു കളവാണ്.

(എന്നു വേഗത്തിലഗ്നിസമീപത്തിൽ ചെല്ലുന്നു)

വര്ണ്ണിരൂപനായ ഹനുമാൻ—(പെട്ടെന്നവെ തിരനീക്കി പ്രവേശിച്ചു) ഭരത! അരുതരുത: അകാരണമായിട്ടെന്താണിങ്ങിനെ

പ്രവൃത്തിക്കുന്നേന, (എന്ന തട്ടത്തുകൊണ്ട) അങ്ങിപ്പോൾ കേട്ടാലും

*കൊന്നാൻസേനാനിനിലൻ ... ചര ... പ്രഹസ്ത-
ന്തന്നെ, ക്കൊന്നാൻസുമിത്രാസുതനമരർ പുകഴ്ത്തീട്ടമാറിന്ദ്രജിത്തെ।
കൊന്നിട്ടക്കുംഭകർണ്ണാദികളെ ദശമുഖന്തന്നെയുംവേഗമിപ്പോ-
ളൊന്നിച്ചാർത്തു ലഭിച്ചു ക്ഷിതിമകളെ ജയശ്രീയെയും രാമദേവൻ॥

അതിനാലിപ്പോൾ അങ്ങ രാമദേവനെ അനുജനോടും ഭാൎയ്യയോടുംകൂടി ദശിച്ചുണ്ടാകുന്ന ആനന്ദത്തെ അനുഭവിക്കും.

ഭരതൻ—മായാബലംകൊണ്ട യുദ്ധത്തിൽ പ്രവീണന്മാരായ രാക്ഷസന്മാരുടെ ഇടയിൽനിന്ന താദൃശനായ ജ്യേഷ്ഠൻ ഇവിടെ വരികയെന്നുള്ളതെങ്ങിനെ?

ഹനുമാൻ—ദൈവബലത്തെ പ്രാപിച്ചിട്ടുള്ള ശ്രീരാമദേവങ്കൽ രാക്ഷസന്മാരുടെ മായാബലം ഫലിക്കയില്ല. എന്തുകൊണ്ടെന്നാൽ കേട്ടാലും,

*ഒന്നാംപോരതിലിന്ദ്രജിത്തധമമഹാമായാവിസൌമിത്രിയോ-
ടൊന്നിച്ചങ്ങിനെകെട്ടിരാമനെജവംനാഗാസ്ത്രപാശത്തിനാൽ।

ശത്രുഘ്നൻ—ആ താപസി ഇതിനെത്തന്നെ വേറെവിധമായി കേട്ട സൂക്ഷ്മമറിയാതെ നമ്മെ വ്യസനിപ്പിച്ചതാണെന്ന ഞാൻ വിചാരിക്കുന്നു.

ഭരതൻ—പിന്നെയൊ.

ഹനുമാൻ—

* വന്നാനെങ്ങുടനേജവേനഗരുഡൻയുദ്ധത്തിലിന്ദ്രാജ്ഞയാൽ

ഭരതൻ—ഉണ്ണി! ശത്രുഘ്ന! ഇത നീയറിയിച്ച ശ്രീവസിഷ്ഠമഹർഷിയുടെ കല്പനയോട യോജിച്ചിരിക്കുന്നു.

ഹനുമാൻ—

*അന്നേരത്തഴൽതീൎന്നവൎക്കധികമായുണ്ടായിയുദ്ധോദ്യമം॥ (൪൩)

ശത്രുഘ്നൻ—ഭഗവാനായ ഗരുഡൻ വന്നാൽ സൎപ്പമയങ്ങളായ ശരങ്ങൾ എങ്ങിനെ നശിക്കാതിരിക്കും.

ഭരതൻ—(സന്തോഷത്തോടുകൂടി) ഉണ്ണി! ശത്രുഘ്ന! ഇപ്പോൾ മനസ്സിലായി ദേവേന്ദ്രന്ന ജ്യേഷ്ഠനെക്കൊണ്ടുള്ള കാൎയ്യസാദ്ധ്യം രാവണസംഹാരമാണ എന്ന, എന്തുകൊണ്ടെന്നാൽ അദ്ദേഹം ഇങ്ങിനെ ജ്യേഷ്ഠനെ രക്ഷിപ്പാൻ ഗരുഡനെ അയച്ചില്ലെ.

ജനകൻ—(സന്തോഷിച്ച) ഞങ്ങളുടെ പ്രാണനെ രക്ഷിച്ച ബ്രഹ്മചാരിയായ അങ്ങയുടെ നാമധേയമെന്താണെന്ന സത്യമായിട്ടിപ്പോൾ പറയണം.

ഹനുമാൻ—* തരണിസുതൻ മന്ത്രിയതാ-
ശ്ശരുവുംപവനാത്മജൻഹനുമാൻഞാൻ।
ഭരതാന്തികത്തിലെന്നെ
പ്പരിചോടാരാവണാന്തകനയച്ചു॥ (൪൧)

ജനകൻ—* ഗുരുയാജ്ഞ്യവല്ക്യമുനിയെന്നപോൽഭവാൻ
പരിചോടു മാന്യനിഹമേമരുത്സുത!।
ഗുരുവേദമൂൎത്തിരവിയോടുനിശ്ശമെൻ
ഗുരുവെന്നപോൽഖലുപഠിച്ചവിദ്യയെ॥ (൪൨)

ശത്രുഘ്നൻ—(വിസ്മയത്തോടുകൂടി) പൎണ്ണാദിനിയെന്ന താപസി, രാക്ഷസന്മാർ ലങ്കാപുരത്തിൽവെച്ചു സൈന്യങ്ങളോടും മന്ത്രികളോടുംകൂടി സുഗ്രീവനെ സംഹരിച്ചതായിട്ടല്ലെ പറഞ്ഞതു, എന്നാൽ ഹനുമാനെങ്ങിനെ ജീവിച്ചിരിക്കുന്നു.

ഹനുമാൻ—പൎണ്ണാദിനിയെന്ന ആ താപസി ആരാണ?

ശത്രുഘ്നൻ—അവൾ ഋശ്യമൂകപൎവ്വതത്തിലാണത്രെ വസിക്കുന്നതു, അവളുടെബന്ധുക്കളാണത്രെ സുഗ്രീവാദികൾ,

ഹനുമാൻ—[ആത്മഗതം] ഇങ്ങിനെ ഒരു സ്ത്രീയില്ലല്ലൊ. (ആലോചിച്ചു) എന്നാലവൾ ശൂൎപ്പണഖയായിരിക്കണം. രാവണകുംഭകൎണ്ണന്മാരെ വധിച്ചതുകൊണ്ടും വിഭീഷണനു രാജ്യം ലഭിച്ചതുകൊണ്ടും അവൾ ദുൎമ്മനസ്സായിരിക്കുന്നു എന്നു വിഭീഷണമന്ത്രിയായ സമ്പാതിപറഞ്ഞിട്ടുണ്ടു. അതിനാൽ ഭരതശത്രുഘ്നന്മാരെ കൊല്ലുവാനായിട്ടുള്ള അവളുടെ പ്രയത്നമായിരിക്കാം ഇതു. [പ്രകാശം] രാവണനെ ജയിച്ച ശ്രീരാമദേവങ്കലുള്ള കോപത്താൽ താപസീവേഷംധരിച്ചുവന്നു, നിങ്ങളോട അപ്രിയത്തെ പറഞ്ഞ ആ സ്ത്രീ രാവണസോദരിയായ ശൂൎപ്പണഖയാണ.

ഭരതൻ—ഇതു യോജിപ്പായിരിക്കുന്നുണ്ടു, താൻ ജനിച്ചതു പുലസ്ത്യവംശത്തിലാണെന്നല്ലെ അവൾ പറഞ്ഞതു.

ഹനുമാൻ—(തെക്കോട്ടുനോക്കീട്ടു) ഭരത! നോക്കു: ലങ്കേശ്വരനെ ജയിച്ചിട്ടുള്ള അദ്ദേഹം സീതയോടും ലക്ഷ്മണനോടും പരിജനങ്ങളോടും കൂടി പുഷ്പകവിമാനത്തിലിരുന്നുകൊണ്ടു മേഘമാൎഗ്ഗത്തൂടെ ഇതാ വരുന്നു.

(എല്ലാവരും ആശ്ചൎയ്യത്തോടുകൂടി നോക്കുന്നു.)

ഹനുമാൻ—ഇപ്പോൾ

* നന്നായീക്ഷിക്കമേ ഭരത! നെടിയവൃക്ഷങ്ങളിൽ
ചാടിവേഗം
വന്നീടുന്നച്ഛഭല്ലപ്ലവഗനിബിഡമാമഗ്രജ-
ന്തന്റെ സൈന്യം।
തോന്നീടുന്നുണ്ടിവറ്റിൻപതനകൃതികളാൽ
കൊമ്പുതാണാശു പൊങ്ങും
നന്ദിഗ്രാമസ്ഥകേളീവനമിതുകുതുകാൽ
നൃത്തമാടുന്നപോലെ ॥ (൫൯)

ജനകൻ—വത്സയായ സീതയാൽ വാമഭാഗം അലങ്കരിക്കപ്പെട്ട വത്സനായ രാമഭദ്രൻ വത്സലക്ഷ്മണനോടും പരിജനങ്ങളോടും കൂടി പുഷ്പകവിമാനത്തിൽ നിന്നിറങ്ങിയൊ,

ഭരതൻ—(നോക്കീട്ട സന്തോഷത്തോടുകൂടി)

* ഏറെക്കാലമതായിഞാൻ സരസിജംപോലുള്ളനേത്രങ്ങളും
കാറൊക്കും നിറവും കലർന്നഗിരിജാകാന്തന്റെനേത്രാഗ്നിയിൽ।
നീറിക്കായമിളച്ചകാമവടിവാർന്നുള്ളോരു മൽജ്യേഷ്ഠനെ-
ക്കൂറോടിങ്ങിനെ കണ്ടു സമ്പ്രതി സുധാകൂപത്തിൽ മുങ്ങീടിനേൻ॥ (൬൦)

ശത്രുഘ്നൻ—(ആനന്ദത്തോടുകൂടി)

* ഇതിപ്പൊളുണ്ടാകുമിതില്ലയെന്നും
മതിക്കൊലാ കർമ്മഫലത്തെയാരും।
കുതിച്ചനാമഗ്നിയിലെത്തുവാനായ്
പതിച്ചതോ ചെന്നമൃതാർണ്ണവത്തിൽ ॥ (൬൧)

(അനന്തരം മേൽപറയപ്പെട്ടപോലെ രാമാദികൾ പ്രവേശിക്കുന്നു.)

രാമൻ—പ്രിയേ! ജാനകി!

* ഒന്നായ്‌യോജനനൂറുനീണ്ട ചിറയും സിന്ധൌമഹേന്ദ്രാദ്രിയും
പിന്നെപ്രസ്രവണാദ്രിയും വിപുലമാം വിന്ധ്യാടവീഭാഗവും।
പിന്നിട്ടുന്നതചിത്രകൂടഗിരിശൃംഗത്തിനുമേൽമാർഗ്ഗമായ്
നന്ദിഗ്രാമമിതിങ്കലാശുഗതിയാം യാനത്തിനാലെത്തിനാം ॥

എന്നുമാത്രമല്ല * കടലും കപിരാക്ഷസർക്കുതമ്മിൽ
പടയുണ്ടായതുമാശുഞാൻ കടന്നും।
മടുനേർമൊഴി! നിന്നെയും ലഭിച്ചി-
ട്ടടനിപ്പോൾ മമനാട്ടിൽവന്നുചേർന്നേൻ ॥ ൬൨

ലക്ഷ്മണൻ—ജ്യേഷ്ഠ! നോക്കു: നോക്കു: താതനായ ജനകരാജാവിനോടും ഉണ്ണിയായ ശത്രുഘ്നനോടുംകൂടി ജ്യേഷ്ഠനായ ഭരതൻ വരുന്നു. ഇദ്ദേഹം—

* ശിരസിജടയനഘമാംമരത്തോ
ലരയിലുമേന്തിചടച്ചഹോതപസ്സാൽ ।
സ്മരതിഭവദദശ്നാൽഭവിച്ചോ
രുരുതരമാലുടൽപൂണ്ടുവന്നപോലെ ॥ (൧൮)

രാമൻ—അതങ്ങിനെതന്നെ. എന്നാൽ

* കട്ടാൻസീതയെരാക്ഷസേന്ദ്രനതിനാലുണ്ടായദുഃഖത്തിനെ
പെട്ടന്നാങ്കളഞ്ഞുഞാനതിലുടൻചെയ്യേണ്ടകമ്മങ്ങളാൽ ।
വിട്ടും കിട്ടിയ രാജ്യമീഭരതനെൻമൂലംശുചാവാഴ്കയാ
ലൊട്ടല്ലെൻഹൃദിദുഃഖമായതുമഹോഭാഗ്യത്തിനാൽതീൎത്തുഞാൻ

ഭരതൻ—(അടുത്തു ചെന്നു) താതദശരഥപ്രിയസൂനുവായി ഭക്തവത്സലനായി സത്യസന്ധനായ ഹേ ജ്യേഷ്ഠ! അങ്ങയുടെ ശ്രീപാദാംബുജങ്ങളിൽ വളരെക്കാലമായി കൊതിച്ചിരുന്ന നമസ്കാരത്തെ ഭരതനിതാ ചെയ്യുന്നു.

(എന്നു തൊണ്ടവിറച്ചുകൊണ്ടു നമസ്കരിക്കുന്നു)

(രാമൻസ്നേഹത്തോടും ആനന്ദത്തോടുംകൂടി കൈകൊണ്ടെഴുനീല്പിച്ചു ആലിംഗനം ചെയ്യുന്നു)

രാമനും ഭരതനും— [ആത്മഗതം]

* മുങ്ങുന്നുവോനൽകർപ്പൂരം
തിങ്ങുംവാപിക്കകത്തുഞാൻ ।
അംഗമത്രതണുത്തുനി-
ന്നംഗസംഗത്തിനാൽമമ ॥ (൧൯)

രാമൻ—[പ്രകാശം] ഉണ്ണി! ഭരത! ഭാഗ്യത്താലിനിക്കു ഉണ്ണിയെ കാണ്മാൻ സംഗതിവന്നു.

ഭരതൻ—[പ്രകാശം] അതിനാൽ തന്നെയാണ ജ്യേഷ്ഠന്നു എന്റെ പേരിലുള്ള കാരുണ്യത്തിന്റെയും പ്രസാദത്തിന്റെയും ഉൽക്കൎഷം സപ്രയോജനമായി ഭവിച്ചതു.

(രാമഭരതന്മാരെ ശത്രുഘ്നലക്ഷ്മണന്മാർ നമസ്കരിച്ചു അനുഗ്രഹം വാങ്ങുന്നു)

രാമൻ—(അടുത്തുചെന്നു) താത! ജനകരാജ! ദശരഥപുത്രനായ ഈ രാമൻ നമസ്കരിക്കുന്നു.

ലക്ഷ്മണൻ—താത! ലക്ഷ്മണൻ നമസ്കരിക്കുന്നു.

സീതാ—അച്ഛ! അങ്ങെക്കു നമസ്കാരം.

ജനകൻ— (ഉചിതംപോലെ അനുഗ്രഹിച്ചു രാമനെ നോക്കി സന്തോഷത്താൽ കണ്ണീർ പൊഴിച്ചു ഗൽഗദത്തോടുകൂടി)

ലങ്കേശ്വരനെജയിച്ച ഉണ്ണി!

* മനുകുലമതിൽനീജനിച്ചതിനും
കനിവൊടുപന്തയവുംനിവൃത്തിയാക്കി।
തനയയെമമവേട്ടതിന്നുമോർത്താ
ലനുഗുണമായവിധത്തിലാചരിച്ചു॥ (൩൭)

രാമൻ—(വിനയത്തോടുകൂടി തൊഴുതുകൊണ്ടു) താത! ബ്രഹ്മജ്ഞനായി അതിവിശിഷ്ടനായ അങ്ങയുടെ പ്രസാദംകൊണ്ടും, അഗസ്ത്യവസിഷ്ഠവിശ്വാമിത്രാദികളായ മഹർഷിമാരുടെ മംഗളാശീർവ്വാദങ്ങൾ കൊണ്ടും, ഇന്ദ്രാദികളായ ദേവന്മാരുടെ അനുഗ്രഹം കൊണ്ടും, ഞാൻ രാവണനെ സംഹരിച്ചതാണ.

(അനന്തരം വിശ്വാമിത്രൻ പ്രവേശിക്കുന്നു)

വിശ്വാമിത്രൻ—[ആത്മഗതം] ഞാൻ ദേവന്മാരുടെ കല്പനയെ അനുഷ്ഠിപ്പാനാരംഭിച്ചത ഇപ്പോൾ സഫലമായിത്തീൎന്നു. എന്തെന്നാൽ രാവണനെ യുദ്ധത്തിൽ രാമഭദ്രൻ സംഹരിച്ചു എന്ന ഞാൻ ജ്ഞാനദൃഷ്ടിയാൽ കണ്ടിരിക്കുന്നു. ഇങ്ങിനെയാണെല്ലോ ദേവന്മാരെന്നോടു കല്പിച്ചത.

*"വരുത്തേണംവൈരംസ്വജനമരണംകൊണ്ടധികമായ്
കരുത്തേറുംവൻനംദശമുഖനുരാമങ്കലുടനെ।
ഉരത്തോല്ക്കുംരക്ഷോവരനെഹതിചെയ്യാനവനുനീ
കരുത്തുണ്ടാക്കേണംശരനികളേകിസ്വയ"മിതി॥ (൩൮)

(എന്നു ചുററിനടക്കുന്നു)

രാമൻ—(കണ്ടിട്ടു അടുത്തുചെന്നു) ഭഗവൻ! ഇക്ഷ്വാകുവംശജാതനായ ഞാൻ നമസ്കരിക്കുന്നു.

വിശ്വാമിത്രൻ—ഉണ്ണി! നിനക്കു അഭീഷ്ടം സിദ്ധിക്കട്ടെ.

(മററുള്ളവരും വിശ്വാമിത്രനെ നമസ്കരിക്കുന്നു. അവരേയും ഉചിതംപോലെ വിശ്വാമിത്രൻ അനുഗ്രഹത്താലുപചരിക്കുന്നു)

വിശ്വാമിത്രൻ—(രാമനോട)

* ത്രൈലോക്യത്തിനുമരിയാം
പൌലസ്ത്യനെനീഹനിച്ചുയുദ്ധത്തിൽ।
ത്രൈലോക്യത്തെയുമധുനാ
പാലിച്ചുസൎവ്വദേവമുനികളെയും॥ (൩൯)

രാമൻ—ഇതെല്ലാം നിന്തിരുവടിയുടെ പ്രസാദംകൊണ്ടുതന്നെ.

ഭരതൻ—ഭഗവൻ വിശ്വാമിത്രമഹർഷേ! നിങ്ങൾ ഇവിടെ വെച്ചുതന്നെ ജ്യേഷ്ഠന്നു രാജ്യാഭിഷേകംചെയ്തു ജ്യേഷ്ഠനെ അയോദ്ധ്യയിലെക്കു കൂട്ടിക്കൊണ്ടുപോകേണ്ടതാണ,

ജനകൻ—എ! ഭരതന്റെ ക്ഷമയില്ലായ്മ കേമംതന്നെ,

ഹനുമാൻ—സ്വാമിയുടെ പ്രിയബന്ധുക്കളായ സുഗ്രീവൻ വിഭീഷണൻ മുതലായവരും ഇങ്ങിനേതന്നെ ആഗ്രഹിക്കുന്നു. അതിനാൽ ഞാൻ മൂന്നു വാനരന്മാരോട്ടുകൂടിച്ചെന്ന സമുദ്രജലങ്ങളെ കൊണ്ടുവരാം (എന്ന പോയി)

ജനകൻ—ഉണ്ണിശത്രുഘ്ന! വസിഷ്ഠാദികളായ മഹർഷികളേയും പുരോഹിതന്മാരേയും മന്ത്രികളേയും വരുത്തുക.

ശത്രുഘ്നൻ—അങ്ങിനെതന്നെ. (എന്ന പോയി)

സീതാ—[ആത്മഗതം]ലങ്കേശ്വരനെ ജയിച്ച ആര്യപുത്രന്ന രാജ്യാഭിഷേകം സിദ്ധിക്കുന്നുഎന്ന എന്റെ ഹൃദയം ആനന്ദിക്കുന്നു.
(അണിയറയിൽ)

* വെച്ചുട്ടെവേദിയിൽസുഗന്ധാക്ഷതങ്ങൾസുമവും
വാരിപൂർണ്ണകലശാൻ
വാദ്യെച്ചുട്ടിവെച്ചുകസിതച്ഛത്രമോടവിടെവെഞ്ചാ
മരങ്ങളുമുടൻ।
നില്ക്കുട്ടെതത്രചിലകന്യാജനംഹയസമീപത്തി
ലാനയുമെടോ
ചിക്കെന്നടിക്കപടഹംരാമഭദ്രനുടെപട്ടാഭിഷേക
മധുനാ॥ (൩൦)

ജനകൻ—വസിഷ്ഠമഹർഷിയുടെ കല്പനയാണിത.

ശത്രുഘ്നൻ—(പ്രവേശിച്ച) (രാമനോട) എല്ലാവരേയും വരുത്തീട്ടുണ്ട.

(അനന്തരം വസിഷ്ഠമഹർഷി പ്രവേശിക്കുന്നു)

വസിഷ്ഠൻ—സഖേ! വിശ്വാമിത്ര! സീതാരാമന്മാരെ ഈ സിംഹാസനത്തിലിരുത്തി നോം മറ്റുള്ള മഹർഷികളോട്ടുകൂടി അഭിഷേകം ചെയ്യുക.

വിശ്വാമിത്രൻ—ഇവിടത്തെ അഭിപ്രായംപോലെയാകട്ടെ.

ജനകൻ—രാമഭദ്രന്ന അഭിഷേകം കഴിഞ്ഞുവൊ, രാമഭദ്രൻ സന്തോഷത്തോട്ടുകൂടി പട്ടുകളും ആഭരണങ്ങളും പുരവാസികളായ ജനങ്ങൾക്ക സമ്മാനിച്ചുപചരിക്കുന്നു. എ! ആകാശത്തിൽ ദേവദുന്ദുഭിധ്വനിയും, പുഷ്പവർഷവും അപ്സരസ്ത്രീകളുടെ നൃത്തവും സംഭവിച്ചിരിക്കുന്നുവൊ,

വിശ്വാമിത്രൻ—ഉണ്ണി! രാമഭദ്ര! എന്തു മംഗളത്തെയാണ ഉണ്ണിക്ക ഇനിയും ഞാൻ സാധിപ്പിക്കേണ്ടത ?

രാമൻ—

* നന്നായെന്നുടെജാനകീപരിണയംജാതം
പ്രസാദേനതേ
കൊന്നേൻഞാൻസഗണംദശാസ്യനെരണേ
പ്രാപിച്ചുവൈദേഹിയെ ।
ഉന്നിക്കൊണ്ടഥകണ്ടുഞാൻഭരതനെപ്രാപിച്ചു
രാജ്യത്തെയും
നന്നായെന്തുഭവാനിനിസ്സ്ഥിതിനുമേൽചെയ്യേണ്ടു
സമ്മംഗളം॥ (൩൧)

എങ്കിലും ഇങ്ങിനെ ഭവിക്കട്ടെ (ഭരതവാക്യം)

* ക്ഷേമത്തിന്നായിമന്വാദികളരുളിയമാൎഗ്ഗേണ
ചോണംനരന്മാർ
ഭൂമീന്ദ്രന്മാർസ്വരാജ്യംപിശുനമൊഴികൾ
കേൾക്കാതെരക്ഷിച്ചിടേണം ।
കാമംസാരസ്യമേറുംകവികളെരസികന്മാർ
പുകഴ്ത്തീടവേണം
രാമങ്കൽഭക്തിയേററംദൃഢതയൊടുഭവിക്കേണ
മേയിക്കവിക്കും ॥ (൩൨)

(എന്ന എല്ലാവരും പോയി)

* ഇങ്ങിനെ ഏഴാമങ്കം. *

ജാനകീപരിണയം മലയാളനാടകം

സമ്പൂൎണ്ണം.

* യദ്ഭാഷ്യേചാമൃതാദിന്യപിജയതികലൌഭൃസുരശ്രേഷ്ഠജാത്യാം
ജാതസ്തോത്തുംഗകീൎത്തിവൃതനുതമഖിരാധേഷയദ്രാമഭദ്രഃ ।
ഇന്നേവംമന്ദനെന്നാകിലുമിഥമലയാളത്തിനാലായവൎണ്ണം
ചൊന്നേന്തന്നാടകംഞാൻസഹൃദയവിദുഷാംകാലടിക്ഷേഷദാസൻ

ശുഭമസ്തു.

## കേരളവൎമ്മാ:
## വലിയ കോയിത്തമ്പുരാൻ. എഫ്. എം. യു.
## തിരുമനസ്സിലെ
## സൎട്ടിഫിക്കെററ്.

---

ശ്രീ രാമഭദ്ര ദീക്ഷിതരുടെ സംസ്കൃതകൃതിയിൽനിന്നും ചമ്പ്രത്തിൽ ചാത്തുക്കുട്ടിമന്നാടിയാർ പദ്യത്തിന്നു പദ്യവും, ഗദ്യത്തിന്നു ഗദ്യവുമായി മലയാളത്തിൽ ഭാഷാന്തരപ്പെടുത്തിയിരിക്കുന്ന ജാനകീപരിണയനാടകം ഇദാനീന്തനങ്ങളായ കേരളീയ സാഹിത്യങ്ങളിൽവെച്ച എത്രയും ശ്രേഷ്ഠമായിരിക്കുന്നു എന്നഭിപ്രായപ്പെടുന്നതിൽ ഞാൻ ഒട്ടും സംശയിക്കുന്നില്ല. ഇപ്പോൾ പ്രായേണ കവിതക്കാരെന്നുവെച്ച പുറപ്പെടുന്നവരിൽ പലരും വ്യുൽപത്തി ദാൎഢ്യമില്ലായ്കയാൽ അൎത്ഥസാമഞ്ജസ്യവും ശബ്ദസാധുതയും വൃത്തയോജനക്കുടിയും ഇല്ലാതേയും മററും ശ്ലോകങ്ങളുണ്ടാക്കി സഹൃദയഹൃദയോദ്വേജനം ചെയ്തുവരുന്ന കാലത്ത ഇത്രയും നിൎദ്ദോഷമായും സാരസ്യാദിഗുണഭൂയിഷ്ഠമായും ഒരു ഗ്രന്ഥം ഉണ്ടായതിനെ കുറിച്ച ഗീൎവ്വാണകേരളഭാഷകളിൽ വ്യുൽപന്നന്മാരായ എല്ലാവരും നിൎവ്യാജമായി ആനന്ദിക്കാതിരിക്കയില്ല.

"ആകണ്ഠാംബുനിമഗ്നതാപസശിരശ്ചഞ്ചജ്ജടാമണ്ഡല
ത്രാസോൽഭ്രാന്തമഹാംഗനാമമിഥുനക്രേങ്കാരഗീരസ്വരാ—",
"ശശാദ്ര്യഗ്രാശാഖാഷാസഹവനമഹിഷോദ്ധൂതശൃംഗാവലീ—
ഭഗ്നീകാമ്പിലതാശിഖിഷ്പരുഷവിശേഷാൽഗാരഘൂൽകാരഭീമാഃ—,"
"മരുത്തരളകോരകാകുലനരഞ്ജകഞ്ജോദര
സ്ഖലന്മധുനിരുദ്ധകൂജദുദാരകാരന്ധവം,"— ഇത്യാദികളായ

വലിയ സമസ്തപദങ്ങളുടെ അൎത്ഥത്തെ എത്രയും ശരിയായും അക്ലിഷ്ടമായും അധികസംസ്കൃതപദങ്ങളെ പ്രയോഗിക്കാതേയും ഭാഷാശ്ലോകങ്ങളിൽ വേണ്ടുന്ന പ്രാസത്തോടുകൂടി ഘടിപ്പിച്ചിരിക്കുന്നത എത്രയും വിസ്മയനീയമായും ഇരിക്കുന്നു. അനേകശ്ലോകങ്ങളിൽ വൃത്തനാമങ്ങളെച്ചേൎത്ത മുദ്രാലങ്കാരത്തെ പ്രയോഗിച്ചിട്ടുള്ളതും ഈ കവിയുടെ സാഹിത്യചാതുൎയ്യത്തെ പ്രത്യക്ഷീകരിക്കുന്നു. ഗദ്യങ്ങളിലെ വാചകരീതിക്കും വേണ്ടുന്ന ഗുണങ്ങളെല്ലാം ഉണ്ടു. സൎവ്വപ്രകാരേണയും അഭിനന്ദനീയമായ ഈ ഭാഷാ ജാനകീപരിണയനാടകത്തിന്നു വേണ്ടുംവണ്ണം പ്രചാരം ഉണ്ടായി ഇതിനെ കേരളീയപണ്ഡിതന്മാരെല്ലാവരും ആദരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇതിന്റെ സംസ്കൃതമൂലം ഇതുവരെ അച്ചടിക്കപ്പെട്ടിട്ടുള്ളതായി അ

റിയുന്നില്ല. അതും ഈ മലയാള തൎജ്ജമയുംകൂടി ഒത്തുനോക്കിയെങ്കിലേ ഗ്രന്ഥകൎത്താവിന്റെ ശ്രമത്തെ പൂൎണ്ണമായി അറിവാൻ പാടൊള്ളൂ.

തിരുവനന്തപുരം
൧൦൬൭ ധനു ൧൭-ാംനു- } കേരളവൎമ്മാ (ഒപ്പു)

തൃശ്ശിവപേരൂർ ജില്ലാകോടതി ജഡ്ജി
സി. തിരുവെങ്കടാചാൎയ്യർ ബി. എ. ബി. എൽ.
അവൎകളുടെ സൎട്ടിഫിക്കെററ.

ശ്രീ.

മന്നാടിയാര ഇനിക്കയച്ചുതന്ന ജാനകീപരിണയം മലയാളഭാഷാനാടകത്തെ സംസ്കൃതത്തോട ഒത്തുനോക്കിയതിൽ, പരഭാഷപ്പെടുത്തിയത എത്രയും ശരിയായും, അൎത്ഥരസം, ഭാവരസം, രചനാരസം, ഇതുകൾ തികഞ്ഞതായും, ശ്ലോകങ്ങൾ നല്ല കേളവാകമല്ലാതെ ശ്രേഷ്ഠപാകമായും, വൃത്തങ്ങളിൽ ചിലത സാധാരണ പ്രയോഗിച്ചു കാണാത്തതായും, ഇരിക്കുന്നു എന്നു മാത്രമല്ല, സംസ്കൃതനാടകത്തിലെ വൃത്തങ്ങളിൽതന്നെ അനേക ശ്ലോകങ്ങൾ തൎജ്ജിമയിൽ പ്രാസത്തോടുകൂടി രചിച്ചതായും, ചിലതിൽ വൃത്തങ്ങളുടെ പേരുകളെ താൽപൎയ്യവ്യത്യാസം വരാതെ ചേൎത്തതായും, സംസ്കൃതത്തിൽ എടമുറിഞ്ഞ ശ്ലോകങ്ങളെ തത്തുല്യമായി ഭാഷപ്പെടുത്തിയതായും, കാണുന്നു. ഈ നാടകത്തിൽ ൪൪൨ ശ്ലോകങ്ങൾ ഉള്ളതുകൊണ്ട ഇതിന്റെ തൎജ്ജിമ വളരെ ശ്രമസാദ്ധ്യമാകുന്നു സംശയമില്ലാ. ഈ ശ്രമത്തിന്ന തക്ക പ്രതിഫലം കേരളീയന്മാര മന്നാടിയാൎക്ക കൊടുക്കുമെന്നും, മദ്രാസ്സ സൎവ്വകലാശാല (MADRAS UNIVERSITY.) യിൽ പരീക്ഷാപുസ്തകമായി നിശ്ചയിക്കത്തക്ക യോഗ്യതയുള്ള ഈ നാടകത്തെ വേഗത്തിൽ അങ്ങിനെ സ്വീകരിക്കുമെന്നും, വിശ്വസിക്കുന്നു.

ഈ ഭാഷാനാടകത്തെക്കുറിച്ചു ഞാൻ ഉണ്ടാക്കിയ മൂന്ന ശ്ലോകങ്ങൾ താഴെ ചേൎത്തിരിക്കുന്നു.

൧ ചാരുതരംക്ഷിതിനിൎജ്ജരനാൽകൃതനാടകരത്നമതിവമുദാ
കേരളനാടിതിലേവരുമൎത്ഥമെളുപ്പമതായറിയുന്നവിധം।
ഏറിയപാണ്ഡിത്യമതിന്നെഗുണ്യവുമൊത്തരമേമലയാളഗിരാ-
ധോരണിയാ*യരിഭാഷകശേഖരചാത്തുവിനാൽ കൃതമായതിതാ॥

൫. നൂറുനാല്പമൊരുപത്തുനാലുമുടനാറുപദ്യമതുമുള്ളതായ്
സാരമേറിയൊരുനാടകംസരളവാക്കുചേർത്തു മലയാഴ്മയിൽ ।
കേരളീയജനനന്ദനാൎത്ഥമിഹ ഭംഗിയായ്‌രചന ചെയ്തിതു
ധീരനായൊ*രഭിഭാഷകൻ സുമതി ചാത്തുനാമവരവംശജൻ ॥

൬. യോഗ്യനായൊരു ചാത്തു സംപ്രതി ബുദ്ധിയാലതിഭംഗിയിൽ
ശ്ലാഘ്യമാകിയ നാടകം പരിഭാഷയായ്മലയാഴ്മയിൽ ।
യോഗ്യരാംകവികൾക്കുസമ്മതമാകുമാറുരചെയ്തതോ
ഭാഗ്യമേ മലയാളികൾക്കതിഭാഗ്യമെന്നതു നിശ്ചയം ॥

തൃശ്ശിവപേരൂർ } സി. തിരുവേങ്കടാചാൎയ്യർ.
൬൪ മകരം ൬-ാംനു } (ഒപ്പു)

---

* അഭിഭാഷകൻ എന്നാൽ വക്കീൽ എന്നൎത്ഥം.

---

പാലക്കാട്ട തരുവസമീപത്തിൽ കിഴക്കെ മേലെടത്തിൽ

കോമ്പി അച്ചൻ അവർകളുടെ

സട്ടിഫിക്കെററ.

---

നാനാലങ്കാരമുഗ്ദ്ധാ കചിദപി ച രാദ്ഗ്രാഹ്യഭാവാൎത്ഥയുക്താ
സദ്വൃത്തശ്ലാഘനീയാസ്ഫുടതരരസവദ്ഭാവ്യസാരക്രമാഢ്യാ ।
വാഗ്മേവാലോകമാത്രാൽ ഖലുഹൃദയമഹാനന്ദദാ കാപി സമ്പൽ-
സ്ഥാനേ ഭ്രത്യസ്യ ശാസ്ത്രസ്ഖലളിതചരണാ സാകൃതീരാജതേലം ॥ ൧

ശ്രീജാനകീപരിണയാഭിധനാടകം യ-
ദ്വൃന്ദം നിബദ്ധമിഹ ശാസ്ത്രിനരോത്തമേന ।
തൽകേരളീയമപി വാസ്വനോഭിരിദ്ധ്യം
ഹൃദ്യം ജയത്യമൃതവദ്ധിരസപ്രധാനം ॥ ൨

സമ്പത്തിങ്കലുദിച്ചസൽഗുണരതൻ ശാസ്ത്ര്യാഖ്യനേതാവുതാ
നിമ്പത്തോടിഹ ജാനകീപരിണയാഖ്യം നാടകത്തെ സ്വയം ।
വമ്പൻ കേരളഭാഷയാതിസരസം കീൎത്തിച്ചതോത്സാലയം
മുമ്പൻതാൻ സുധിയാമിതിപ്രതിദിനം കീൎത്തിക്കുമെല്ലാവരും ॥ ൩

സംസ്കൃതഭാഷാനാടകമുഗ്ദ്ധാംഭോധേസ്സമുദ്ധൃതം ശാസ്ത്ര്യാ ।
കേരളനാടകസാരാമൃതമേവം സേവ്യതാം സദാ വിബുധാഃ! ॥ ൪

കോമ്പി അച്ചൻ.

കൊടുങ്ങല്ലൂർ കൊച്ചുണ്ണിതമ്പുരാൻ തിരുമനസ്സിലെ

സർട്ടിഫികെററ

കല്യാണശ്രീവിളങ്ങുംകവികുലതിലകൻചാത്തുമന്നാടിയാര-
ങ്ങുല്ലാസാൽതീൎത്താരിനാടകമതിസരസംതെല്ലുമിങ്ങില്ലവാദം ।
ചൊല്ലാമിപ്പോളിതിന്നുള്ളൊരുവരഗുണമിപ്പുസ്തകംനോക്കിടുന്നോ-
ൎക്കെല്ലാക്കംവേഗമുണ്ടാമകമതിലഴകോടൎത്ഥബോധംവിബാധം ॥
ഇദംഭവതുകൊച്ചുണ്ണി കോടിലിംഗേശഭാഷിതം ।
വിദ്യാവിനയപൂൎണ്ണാനാം പ്രമോദായമഹാത്മനാം ॥
എന്ന—൧൰൩൩ മകരം ൪-ാംനു- (ഒപ്പ്)

ശുദ്ധപത്രം.

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| ൨൦ | ൨൪ | ഘനമോടധ | ഘനമൊടധ |
| ൪൩ | ൨൨ | കൊല്ലിച്ച | കൊല്ലിച്ചു |
| ൭൨ | ൰൪ | ദികാളൽ | ദികളാൽ |
| ൮൰ | ൩൦ | തെറിച്ചശരം | തെറിച്ചുശരം |
| ൯൪ | ൨ | ഞെനിപ്പോൾ | ഞാനിപ്പോൾ |
| ൱൪ | ൩൦ | ലക്ഷ്മണൻ—ഇത | ലക്ഷ്മണൻ ഇത |
| ൱൰൯ | ൨൮ | (൩൰) | (൨) |
| ൱൩൩ ടി. | ൮ ൯ | തന്നുടെകാൎയ്യാപേക്ഷയതെന്നോൎത്തിരുന്നുവേദമിപ്പോഴും | ഖിന്നതയില്ലിന്നൊന്നൊ തന്നെഴൽകാൎയ്യാൎത്ഥിനോക്കയില്ലെല്ലെ |
| ൱൩൯ | ൰൨ | സുഗ്രീവനെ രാക്ഷസന്മാർസംഹരി | സുഗ്രീവനെസംഹരി |

മേൽ കാണിച്ച തെറുകളിൽ മിക്കതും അച്ചടിക്കുന്ന മദ്ധ്യേ തിരുത്തിട്ടുള്ളതാകകൊണ്ട ചിലതെററുകൾ ചിലപുസ്തകങ്ങളിൽ ഇല്ലെന്നും വരാം. ഇതുകൂടാതെ അച്ചുകൾ പതിയാതെയൊ, മുറിഞ്ഞിട്ടൊ മററൊ വല്ല തെററുകളും വന്നിട്ടുണ്ടെങ്കിൽ അതിനെ ഉചിതംപോലെ വായിച്ചറിയേണ്ടതാകുന്നു.

